സ്ഥിരമായ അടിസ്ഥാനത്തിൽ (Regular basis) നിയമനം ലഭിച്ചു കഴിഞ്ഞാൽ മേൽപ്പറഞ്ഞ ആനുകൂല്യം ലഭിക്കുന്നതല്ല. കേരളത്തിലെ സെൻസസ് ഡിപ്പാർട്ടുമെന്റിൽ (കേന്ദ്ര സർവ്വീസ്) 1961-ലോ 1971-ലോ താൽക്കാലികമായി നിയമനം ലഭിച്ച് റിട്രഞ്ചുമെന്റ് (Retrenchment) മൂലം തൊഴിൽ നഷ്ടപ്പെട്ടവർക്കും പ്രായപരിധിയിൽ ഉള്ള ഈ ആനുകൂല്യം ലഭിക്കുന്നതാണ്. അവർ അപേക്ഷയോടൊപ്പം തങ്ങളുടെ താൽക്കാലിക സർവ്വീസിന്റെ ദൈർഘ്യവും റിട്രഞ്ചുമെന്റുമൂലം തൊഴിൽ നഷ്ടപ്പെടുന്നതാണെന്നുള്ള വസ്തുതയും കാണിക്കുന്ന സർട്ടിഫിക്കറ്റ് കേരളത്തിലെ സെൻസസ് ഓപ്പറേഷൻസ് ഡയറക്ടറിൽ നിന്നും വാങ്ങി ഹാജരാക്കേണ്ടതാണ്. എന്നാൽ സെൻസസ് ഡിപ്പാർട്ടുമെന്റിൽ നിന്ന് റിട്രഞ്ചുമെന്റുമൂലം തൊഴിൽ നഷ്ടപ്പെട്ടവർക്ക് പരമാവധി അഞ്ചു വർഷത്തിൽ കൂടുതൽ ഇളവ് ലഭിക്കുന്നതല്ല.

(vi) കേരള സോഷ്യൽ വെൽഫെയർ ബോർഡിൽ നിന്നും പിരിച്ച് അയക്കപ്പെട്ടിട്ടുള്ളവർക്ക് ബോർഡിന്റെ കീഴിൽ തുടർച്ചയായി നിയമനം കിട്ടിയ തീയതി നിർദ്ദിഷ്ട പ്രായപരിധിക്കുള്ളിൽ ആയിരുന്നെങ്കിൽ നിശ്ചിത യോഗ്യതയുള്ളപക്ഷം പരമാവധി പ്രായപരിധിയിൽ നിന്നും അവർ ഒഴിവാക്കപ്പെടുന്നതാണ്.

(vii) ദേശീയ മസൂരി നിർമ്മാർജ്ജനപരിപാടിയിൽ ഉൾപ്പെട്ട എന്യൂമറേറ്റർ-കം-വാക്സിനേറ്റർമാർക്കും (Enumerator-cum-Vaccinator) ദേശീയ മലമ്പനി നിർമ്മാർജ്ജന പരിപാടിയിൽ നിന്നും പിരിച്ചുവിടപ്പെട്ട മലേറിയ സർവൈലൻസ് ജോലിക്കാർക്കും, അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ അവരുടെ സർവ്വീസിനു തുല്യമായ കാലത്തോളം പ്രായത്തിൽ ഇളവ് നൽകുന്നതാണ്. അവർ തങ്ങളുടെ സർവ്വീസ് വ്യക്തമായി കാണിക്കുന്ന സർട്ടിഫിക്കറ്റുകൾ അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(viii) വിമുക്തഭടന്മാരെ സംബന്ധിച്ചിടത്തോളം ഓരോ ഉദ്യോഗത്തിനും നിശ്ചയിച്ചിട്ടുള്ള പരമാവധി പ്രായപരിധിയിൽ അവരുടെ പ്രതിരോധ സേനയിലുള്ള സേവനത്തിന് തുല്യമായ കാലത്തോളവും പ്രതിരോധ സേനയിൽ നിന്ന് പിരിച്ചുവിട്ടതിനു ശേഷം തൊഴിൽ ഇല്ലാതെ നിന്ന കാലത്തിൽ പരമാവധി അഞ്ചു വർഷത്തോളവും ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം ജനറൽ റിസർവ്വ് എഞ്ചിനീയർ ഫോഴ്സിൽ സേവനം അനുഷ്ഠിച്ചശേഷം പിരിച്ചുവിടപ്പെട്ടവർക്കും റിസർവ്വിസ്റ്റ് വിഭാഗത്തിൽപ്പെട്ടവർക്കും പ്രതിരോധസേനയിൽ നിന്ന് പെൻഷൻപറ്റി പിരിഞ്ഞവർക്കും മുൻ തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്തിലെ ലേബർ യൂണിറ്റുകളിൽ സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്കും എൻ. സി. സി. യിൽ നിന്നും നിശ്ചിത കാലത്തെ സേവനത്തിന് ശേഷം പിരിച്ചയക്കപ്പെട്ട എൻ. സി. സി. കേഡറ്റ് ഇൻസ്ട്രക്ടർമാർക്കും നിശ്ചിതകാലം തികയുന്നതിനു മുമ്പ് എൻ. സി. സി. യിൽ നിന്നും പിരിച്ചയക്കപ്പെട്ട ഹോണററി ഇൻസ്ട്രക്ടർമാരിൽ പിരിച്ചയക്കപ്പെടുന്നതിന് മുമ്പ് കുറഞ്ഞപക്ഷം 6 മാസക്കാലമെങ്കിലും സേവനം അനുഷ്ഠിച്ചിട്ടുള്ളവർക്കും ടെറിട്ടോറിയൽ സേനാവിഭാഗത്തിൽനിന്ന് പിരിച്ചയക്കപ്പെട്ടവർക്കും (Disembodied Territorial Army Personnel) ലഭിക്കുന്നതാണ്. സൈനിക സേവനകാലം തെളിയിക്കുന്നതിന് ഡിസ്ചാർജ്ജ് സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പും തൊഴിലില്ലാതെ നിന്ന കാലം തെളിയിക്കുന്നതിന് ഡി. എസ്. എസ്. ആന്റ് എ. ബോർഡിൽ നിന്ന് ലഭിച്ചിട്ടുള്ള സർട്ടിഫിക്കറ്റിന്റെ പകർപ്പും അപേക്ഷയോടൊന്നിച്ച് ഹാജരാക്കേണ്ടതാണ്.

(ix) "ഹാഫ്-എ-മില്യൻ ജോബ്" പ്രോഗ്രാം അനുസരിച്ച് 1973-74-ൽ പബ്ലിക് സർവ്വീസ് കമ്മീഷൻ മുഖേന റിക്രൂട്ട് ചെയ്യപ്പെടുകയും പിന്നീട് പിരിച്ചുവിടപ്പെടുകയും ചെയ്ത ലാന്റ് വെരിഫിക്കേഷൻ വോളന്റിയന്മാർക്ക് ഉയർന്ന പ്രായപരിധിയിൽ നിന്നും മൂന്നു വർഷത്തെ ഇളവു കൂടി അനുവദിക്കുന്നതാണ്. ഈ വിഭാഗത്തിൽപ്പെടുന്ന പട്ടികജാതി/പട്ടികവർഗ്ഗം, മറ്റു പിന്നോക്ക സമുദായം എന്നിവർക്ക് മുകളിൽ പറഞ്ഞ ആനുകൂല്യത്തിന് പുറമേ അവർക്ക് സാധാരണ ഗതിയിലുള്ള വയസ്സിളവും ലഭിക്കുന്നതായിരിക്കും.''

(x) ''വികലാംഗർക്ക് (അതായത് അന്ധർ) ബധിരരും മൂകരും, ശാരീരികമായി മറ്റ് വൈകല്യമുള്ളവർ പ്രായപരിധിയൊഴിച്ച് മറ്റെല്ലാ നിശ്ചിതയോഗ്യതകളും ഉണ്ടെങ്കിൽ മേൽപ്പറഞ്ഞ ഉദ്യോഗത്തിന് / ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്. അങ്ങനെയുള്ള ഓരോ അപേക്ഷയും യോഗ്യതയുടെ അടിസ്ഥാനത്തിൽ പരിഗണിക്കപ്പെടുന്നതാണ്. അപേക്ഷിച്ചിട്ടുള്ള ജോലി തൃപ്തികരമായി നിർവ്വഹിക്കുവാൻ കഴിവുണ്ടെന്ന് കാണിക്കുന്ന പക്ഷം അവർക്ക് നിർദ്ദിഷ്ട പരമാവധി പ്രായപരിധി ഉയർത്തിക്കൊടുക്കുന്നതാണ്. പ്രായപരിധിയിലുള്ള ഈ ഇളവ് അന്ധർ, ബധിരർ, മൂകർ എന്നിവർക്ക് പതിനഞ്ച് വർഷത്തോളവും (Fifteen years) മറ്റ് അംഗവൈകല്യം സംഭവിച്ചവർക്ക് പത്തു വർഷത്തോളവും (Ten years) അനുവദിക്കുന്നതാണ്. ഇങ്ങനെയുള്ളവർ ഗവൺമെന്റ് സർവ്വീസിൽ രണ്ടാം ഗ്രേഡ് സിവിൽ സർജൻ (Second Grade Civil Surgeon) താഴെയല്ലാത്ത റാങ്കിലുള്ള ഒരു മെഡിക്കൽ ഓഫീസറിൽ നിന്നും താഴെ പറയുന്ന ഏതെങ്കിലും തരത്തിലുള്ള അംഗവൈകല്യം സംഭവിച്ചതാണെന്ന് സാക്ഷ്യപ്പെടുത്തുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്.''

(i) അന്ധന്മാർ.—താഴെ പറയുന്ന ഏതെങ്കിലും വൈകല്യമുള്ളവരെയാണ് അന്ധന്മാരായി പരിഗണിക്കുന്നത്.

(എ) പൂർണ്ണമായും കാഴ്ചയില്ലായ്മ. (Total absence of sight)

(ബി) പൂർണ്ണമായും അന്ധത ഇല്ലാത്തപക്ഷം, കണ്ണിന് കണ്ണടയുടെ സഹായത്തോടു കൂടി 6/60 അല്ലെങ്കിൽ 20/200 സ്നെല്ലനിൽ കൂടാത്ത കാഴ്ച (സൂക്ഷ്മത) (Visual acuity not exceeding 6/60 or 20/200 Snellen in the better eye with correcting lenses)

(സി) കാഴ്ചശക്തിയുടെ വ്യാപ്തി 20 ഡിഗ്രിയോ അതിനെക്കാൾ മോശമായ ആംഗിളിൽ ഒതുങ്ങി നിൽക്കുന്നത്. (Limitation of the field of vision subtending an angle of 20 degrees or worse).

(4) ബധിരത.—ജീവിതത്തിലെ സാമാന്യം ആവശ്യങ്ങൾക്കുപോലും ശ്രവണശക്തിയില്ലാത്തവർ.

(5) മൂകത.—ജീവിതത്തിലെ സാമാന്യ ആവശ്യങ്ങൾക്കുപോലും സംസാരശക്തിയില്ലാത്തവർ

(x) അസ്ഥിരോഗം സംബന്ധിച്ചവർ. — അസ്ഥികളുടെയും (Bones) മാംസപേശികളുടെയും (Muscles) സന്ധികളുടെയും (Joints) സാധാരണ പ്രവർത്തനത്തെ സാരമായി ബാധിക്കുന്ന തരത്തിലുള്ള ഏതെങ്കിലും ഒരു ശാരീരിക ന്യൂനതയോ വൈരൂപ്യമോ ഉള്ളവർ (ഉദ്യോഗാർത്ഥിക്കുള്ള ന്യൂനതയോ കുറവോ എന്താണെന്ന് സർട്ടിഫിക്കറ്റിൽ വ്യക്തമായി കാണിച്ചിരിക്കണം.) (The Orthopaedically handicapped are those who have a physical defect or deformity which causes adequate interference to significantly impede normal functioning of the bones, muscles and joints) [Vide G. O. (P) No. 158/73/PD dated 29-5-1973 and G. O. (Ms.) No. 30/78/GAD dated 16-1-1978].

(xi) സംസ്ഥാന ഗവൺമെന്റിന്റെയോ കേന്ദ്ര ഗവൺമെന്റിന്റെയോ സാമ്പത്തിക സഹായത്തോടുകൂടി ഭാരത് സേവക് സമാജ് ഏറ്റെടുത്ത് നടത്തിയിരുന്ന ഏതെങ്കിലും പദ്ധതികളുടെ (Schemes) നിർവ്വഹണത്തിനുവേണ്ടി ഭാരത് സേവക് സമാജം നിയമിച്ചിരുന്ന മുൻജീവനക്കാർക്ക് നിയമനത്തിന് നിശ്ചയിച്ചിട്ടുള്ള മറ്റു യോഗ്യതകളെല്ലാമുള്ളപക്ഷം ഉയർന്ന പ്രായപരിധിയിൽ നിന്ന് താഴെ സൂചിപ്പിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ഭാരത് സേവക് സമാജത്തിന്റെ കീഴിൽ അവരുടെ മേൽപ്പറഞ്ഞ സേവനത്തിന് തുല്യമായ കാലത്തോളം ഇളവ് നൽകപ്പെടുന്നതാണ്. (1) നിയമനത്തിന് അപേക്ഷകൾ ക്ഷണിക്കുന്ന വർഷം ജനുവരി ഒന്നാം തീയതി 40 വയസ്സ് കഴിഞ്ഞിട്ടുള്ളവർക്ക് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. (2) ഈ ആനുകൂല്യം പ്രയോജനപ്പെടുത്തണമെന്ന് ആഗ്രഹിക്കുന്ന ഉദ്യോഗാർത്ഥികൾ ഭാരത് സേവക് സമാജത്തിന്റെ കീഴിൽ മേൽപറഞ്ഞ ഏതെങ്കിലും പദ്ധതികളുടെ നിർവ്വഹണത്തിനായി നിയമിക്കപ്പെട്ട ജോലി ചെയ്തിരുന്നവരായിരുന്നു എന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഭാരത് സേവക് സമാജത്തിന്റെ പ്രദേശ് ചെയർമാനിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xii) ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ളതോ ഗവൺമെന്റിൽ നിന്ന് ഗ്രാന്റ് ലഭിക്കുന്നതോ ആയ ആഫ്റ്റർ കെയർ ഹോമിലെയും (After Care Home) അനാഥാലയങ്ങളിലെയും (Orphanages) അന്തേവാസികൾക്ക് അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ പരമാവധി പ്രായപരിധിയിൽ 10 (പത്ത്) വർഷം വരെ ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം പ്രയോജനപ്പെടുത്താൻ ഉദ്ദേശിക്കുന്ന ഉദ്യോഗാർത്ഥികൾ അവർ പ്രസ്തുത വിഭാഗങ്ങളിൽ ഏതിലെങ്കിലും പെടുന്നവരാണെന്ന് തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റ് ബന്ധപ്പെട്ട അധികാരികളിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xiii) ഇൻഡോ-സ്വിസ് പ്രോജക്റ്റിലെ തൊഴിലാളികൾക്ക് (Labourers of the Indo-Swiss Project) അവർ മറ്റു വിധത്തിൽ യോഗ്യരാണെങ്കിൽ പ്രസ്തുത പ്രോജക്റ്റിലെ അവരുടെ സർവ്വീസിന് തുല്യമായ കാലത്തോളം പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. ഈ ആനുകൂല്യം ഉപയോഗപ്പെടുത്തണമെന്നാഗ്രഹിക്കുന്ന പ്രസ്തുത സ്ഥാപനത്തിലെ തൊഴിലാളികൾ അവരുടെ സർവ്വീസ് വ്യക്തമായി കാണിക്കുന്ന സർട്ടിഫിക്കറ്റുകൾ ആ സ്ഥാപനത്തിലെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xiv) പൊതുമരാമത്ത് വകുപ്പിലേയും പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലേയും എൻ.എം.ആർ. ജീവനക്കാർക്ക് അവർ അപേക്ഷിക്കുന്ന ജോലിക്ക് നിശ്ചയിച്ചിട്ടുള്ള മറ്റെല്ലാ യോഗ്യതയും ഉണ്ടെങ്കിൽ അവരുടെ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ നിന്നും ഇളവ് ലഭിക്കുന്നതാണ്. ഇപ്രകാരം ഇളവ് ലഭിക്കുന്നതിലേക്ക് ഉദ്യോഗാർത്ഥികൾ എൻ.എം.ആർ. വിഭാഗത്തിലെ അവരുടെ സർവ്വീസ് തെളിയിക്കുന്നതിന് അതാത് സെക്ഷനിലെ ജൂനിയർ എഞ്ചിനീയറുടെയോ അസിസ്റ്റന്റ് എഞ്ചിനീയറുടേയോ പക്കൽ നിന്നും ലഭിച്ച സർവ്വീസ് സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xv) "ഹോം ഗാർഡ് സംഘടനയിൽ മൂന്നു വർഷത്തിൽ കുറയാതെ സേവനവും തൃപ്തികരമായ പരിശീലനവും പൂർത്തിയാക്കിയ എക്സ് ഹോം ഗാർഡ് വാളന്റിയർമാർക്ക് അവർ ഹോം ഗാർഡ് സംഘടനയിൽ സേവനമനുഷ്ഠിച്ച കാലത്തോളം തൊഴിലില്ലാതെ നിന്ന കാലത്തേക്ക് പരമാവധി ഏഴ് വർഷത്തോളവും സർക്കാർ സർവ്വീസിലെ നിയമനങ്ങൾക്ക് പരമാവധി പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. മേൽപ്പറഞ്ഞ പ്രകാരം വയസ്സിളവിന് അർഹതയുള്ള ഉദ്യോഗാർത്ഥികൾ ഹോം ഗാർഡ് സംഘടനയിലുള്ള സേവന കാലവും, തൊഴിലില്ലാതെ നിന്ന കാലവും തെളിയിക്കുന്നതിന് ബന്ധപ്പെട്ട പോലീസ് സൂപ്രണ്ടിൽ നിന്നോ, പോലീസ് കമ്മീഷണറിൽ നിന്നോ ലഭിച്ച സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്."

(xvi) ശ്രീലങ്കയിൽ നിന്നോ, ബർമ്മയിൽ നിന്നോ തിരിച്ചയക്കപ്പെട്ട ഭാരതീയ പൗരൻമാർക്ക് ഉയർന്ന പ്രായപരിധിയിൽ 45 വയസ്സുവരെ ഇളവ് ലഭിക്കുന്നതാണ്. ഈ ആനുകൂല്യം 1964—ലെ ഇൻഡ്യ സിലോൺ ഉടമ്പടിയുടെ അടിസ്ഥാനത്തിൽ ഇൻഡ്യൻ പൗരത്വം നേടി ശ്രീലങ്കയിൽ നിന്നും വരുന്നവർക്കും ലഭിക്കുന്നതാണ്. ശ്രീലങ്കയിൽ നിന്നും തിരിച്ചയക്കപ്പെട്ടവർ ശ്രീലങ്കയിലെ ഇൻഡ്യൻ ഹൈക്കമ്മീഷണറുടെ സാക്ഷ്യപത്രം ഹാജരാക്കണം. ബർമ്മയിൽ നിന്നുമുള്ളവർ റംഗൂണിലെ ഇൻഡ്യൻ എംബസിയിൽ നിന്നോ താമസിക്കുന്ന സ്ഥലത്തെ ഡിസ്ട്രിക്റ്റ് മജിസ്ട്രേട്ടിൽ നിന്നോ ലഭിച്ച സാക്ഷ്യപത്രം ഹാജരാക്കണം. റംഗൂണിലെ ഇൻഡ്യൻ എംബസിയിൽ നിന്ന് ഐഡന്റിറ്റി കാർഡു ലഭിച്ചിട്ടില്ലാത്തവർ താഴെ പറയുന്ന പ്രമാണങ്ങൾ ഹാജരാക്കിയാൽ മതിയാകും.

(എ) പാസ്പോർട്ട് അഥവാ എമർജൻസി സർട്ടിഫിക്കറ്റ് അല്ലെങ്കിൽ യാത്രാ പ്രമാണങ്ങൾ ഈ പ്രമാണങ്ങളിൽ അവർ ഇൻഡ്യയിൽ വന്ന തീയതി ഉണ്ടായിരിക്കണം.

(ബി) റംഗൂൺ ഹെഡ്ക്വാർട്ടേഴ്സ് ആയിട്ടുള്ള അഖില ബർമ്മ ഇൻഡ്യൻ കോൺഗ്രസ് കൊടുത്തിട്ടുള്ളതോ കൗണ്ടർ സൈൻ ചെയ്തിട്ടുള്ളതോ ആയ കത്ത്

(xvii) കിഴക്കൻ പാകിസ്ഥാനിൽ നിന്ന് 1-1-1964-നും 25-3-1971-നും മദ്ധ്യേ അഭയാർത്ഥികളായി ഇൻഡ്യയിൽ വന്ന് കുടിയേറി പാർത്തവർക്ക് ഉയർന്ന പ്രായപരിധിയിൽ 45 വയസ്സുവരെ ഇളവു ലഭിക്കുന്നതാണ്. ഇവരിൽ പട്ടികജാതി/പട്ടികവർഗ്ഗം എന്നീ വിഭാഗങ്ങളിൽ ഉൾപ്പെട്ട അപേക്ഷകർക്ക് പ്രായപരിധിയിലുള്ള ആനുകൂല്യം 50 വയസ്സുവരെ ലഭിക്കുന്നതാണ്. 1-1-1964-ലോ അതിനുശേഷമോ കിഴക്കൻ പാകിസ്ഥാനിൽ നിന്നും അഭയാർത്ഥികളായി ഇൻഡ്യയിൽ കുടിയേറി താമസിച്ചിട്ടുള്ളവരാണെന്നുള്ളതിന് ശരിയായ തെളിവ് ഹാജരാക്കുന്നവർക്കു മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. താഴെ പ്പറയുന്നവർ നൽകുന്ന സർട്ടിഫിക്കറ്റുകൾ ആണ് ഇതിലേക്ക് ആവശ്യമായ തെളിവുകളായി അംഗീകരിക്കപ്പെടുന്നത്.

(1) ദണ്ഡകാരണ്യ പ്രോജക്റ്റ് ട്രാൻസിറ്റ് കേന്ദ്രങ്ങളിലെ കമാൻഡന്റ്

(2) വിവിധ സംസ്ഥാനങ്ങളിലെ റിലീഫ് ക്യാമ്പിന്റെ കമാൻഡന്റ്.

(3) അഭയാർത്ഥികൾ ഇപ്പോൾ അധിവസിക്കുന്ന പ്രദേശത്തെ ഡിസ്ട്രിക്റ്റ് കളക്ടർ.

(xviii) കെനിയ, ഉഗാണ്ട, ടാൻസാനിയ എന്നീ കിഴക്കൻ ആഫ്രിക്കൻ രാജ്യങ്ങളിൽ നിന്നും വന്ന് ഇൻഡ്യയിൽ താമസമുറപ്പിച്ചിട്ടുള്ള ഇൻഡ്യൻ വംശജർക്ക് സംസ്ഥാന ഗവൺമെന്റിന്റെ വിവിധ സർവ്വീസുകളിലേക്കുള്ള നിയമനത്തിനു പരമാവധി പ്രായപരിധിയിൽ 45 വയസ്സുവരെ ഇളവു ലഭിക്കുന്നതാണ്. ഈ ആനുകൂല്യം സാംബിയ, മാർവി സെയർ, എത്യോപ്യാ എന്നിവിടങ്ങളിൽ നിന്നും മടക്കി അയച്ചിട്ടുള്ള അഭയാർത്ഥികൾക്കും ലഭിക്കുന്നതാണ്.

യഥാർത്ഥ അഭയാർത്ഥികളല്ലാത്തവർക്കും, മാതാപിതാക്കളോ, രക്ഷകർത്താക്കളോ അഭയാർത്ഥികളായി എത്തുന്നതിനു മുൻപുതന്നെ ഇൻഡ്യയിൽ താമസമുറപ്പിച്ചിട്ടുള്ളവർക്കും ഈ ആനുകൂല്യം ലഭിക്കുന്നതല്ല.

മേൽപ്പറഞ്ഞ പ്രകാരം വയസ്സിളവിന് അർഹതയുള്ളവർ അവരവർ അധിവസിക്കുന്ന സ്ഥലത്തെ ജില്ലാ കളക്ടർ നൽകുന്ന യോഗ്യതാസർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(xix) വിയറ്റ്നാമിൽ നിന്നും ബന്ധപ്പെട്ടനാ പരമായ മാറ്റങ്ങളാൽ ഇൻഡ്യയിൽ തിരിച്ചു വന്നിട്ടുള്ള ഇൻഡ്യൻ വംശജർക്ക് കമ്മീഷനോ, മറ്റേതെങ്കിലും അധികൃതരോ, സംസ്ഥാന ഗവൺമെന്റിന്റെ വിവിധ സർവ്വീസുകളിലേക്ക് ഉദ്യോഗനിയമനത്തിനു വേണ്ടി നടത്തുന്ന മത്സര പരീക്ഷകൾക്കും നിയമനങ്ങൾക്കും വേണ്ടി നടത്തുന്ന ഇന്റർവ്യൂ തുടങ്ങിയവയ്ക്കും പരമാവധി പ്രായപരിധിയിൽ 45 വയസ്സുവരെ ഇളവ് അനുവദിക്കുന്നതാണ്.

മുകളിൽ പറഞ്ഞ ആനുകൂല്യങ്ങൾ ഇൻഡ്യൻ വംശജരായ അഭയാർത്ഥികൾക്കും (വ്യക്തിക്കോ, കുടുംബത്തിനോ) (ഇൻഡ്യൻ പാസ്പോർട്ട് കൈവശം ഉള്ളവർക്ക്) വിയറ്റ്നാമിലെ ഇൻഡ്യൻ എംബസിയിൽ നിന്നും എമർജൻസി സർട്ടിഫിക്കറ്റ് കിട്ടിയിട്ടുള്ളവർക്കും വിയറ്റ്നാമിൽ നിന്നും 1975 ജൂലൈയ്ക്കു ശേഷം ഇൻഡ്യയിൽ എത്തിയിട്ടുള്ളവർക്കും ബാധകമാണ്.

മേൽപ്പറഞ്ഞ ആനുകൂല്യത്തിനുവേണ്ടി അവർ വിയറ്റ്നാമിൽ നിന്നുള്ള യഥാർത്ഥ അഭയാർത്ഥികളാണെന്ന് തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റ് അവർ ഇപ്പോൾ അധിവസിക്കുന്ന സ്ഥലത്തെ ജില്ലാ മജിസ്ട്രേട്ടിൽ നിന്നും വാങ്ങി ഹാജരാക്കേണ്ടതാണ്. (16) മുതൽ (19) വരെയുള്ള ഖണ്ഡികകളിൽ പറഞ്ഞിരിക്കുന്ന ആനുകൂല്യങ്ങൾ 31-12-1984 വരെ പ്രാബല്യത്തിൽ ഇരിക്കുന്നതാണ്.

(xx) "അപ്രന്റീസ്ഷിപ്പ് ട്രെയിനിംഗ് പൂർത്തിയാക്കിയിട്ടുള്ളവരെ അതേ സ്ഥാപനത്തിലോ, അതേ ട്രേഡിലോ, ലൈനിലോ നിയമിക്കുമ്പോൾ 1961-ലെ അപ്രന്റീസസ് ആക്റ്റനുസരിച്ചുള്ള അവരുടെ ട്രെയിനിംഗ് കാലം കുടിക്കണക്കാക്കി ഉയർന്ന പ്രായപരിധിയിൽ നിന്ന് പ്രസ്തുതകാലം ഇളവു ചെയ്യുന്നതാണ്. സർക്കാരിന്റെ കീഴിലുള്ള നോൺ ഗസറ്റഡ്/ക്ലാസ് 3/ക്ലാസ് 4 എന്നീ തസ്തികകൾക്കും തത്തുല്യമായി സർക്കാർ ഉടമയിലോ, നിയന്ത്രണത്തിലോ ഉള്ള കമ്പനികൾ, ബോർഡുകൾ, കോർപ്പറേഷനുകൾ എന്നിവയിലെ തസ്തികകൾക്കും ഈ നിർദ്ദേശം ബാധകമാണ്."

3. പരീക്ഷായോഗ്യത സംബന്ധിച്ച പ്രത്യേകാനുകൂല്യം.— ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിട്ടുള്ള കുറഞ്ഞ പരീക്ഷായോഗ്യത ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള ഡിഗ്രി/ഡിപ്ലോമ ആണെങ്കിൽ പട്ടികജാതി/പട്ടികവർഗ്ഗക്കാരെ സംബന്ധിച്ചിടത്തോളം പ്രസ്തുത ഡിഗ്രിക്ക്/ഡിപ്ലോമയ്ക്ക് താഴ്ന്ന ക്ലാസായാലും മതിയാവുന്നതാണ്. എന്നാൽ ഈ ആനുകൂല്യം കോളേജുകളിലെ അദ്ധ്യാപക ജോലി ഒഴികെയുള്ള ഉദ്യോഗങ്ങൾക്ക് മാത്രമേ ലഭിക്കുകയുള്ളൂ.

4. (എ) നിശ്ചിത യോഗ്യതയുള്ള വിമുക്തഭടനും മറ്റു ഉദ്യോഗാർത്ഥിക്കും കമ്മീഷൻ നടത്തുന്ന ഏതെങ്കിലും സെലക്ഷനിൽ തുല്യമാർക്കാണ് ലഭിക്കുന്നതെങ്കിൽ വിമുക്തഭടന് നിയമനകാര്യത്തിൽ മുൻഗണന നൽകുന്നതാണ്.

(ബി) "നാഷണൽ അപ്രന്റീസ്ഷിപ്പ് സർട്ടിഫിക്കറ്റ്" നേടിയിട്ടുള്ള ഉദ്യോഗാർത്ഥികൾക്ക് നാഷണൽ ട്രേഡ് സർട്ടിഫിക്കറ്റ് നേടിയിട്ടുള്ള ഉദ്യോഗാർത്ഥികളേക്കാൾ 12-2-1970-ലെ ജി. ഒ. എം. എസ്. നമ്പർ 50/70/ പി. ഡി. യിലും 21-7-1970-ലെ ജി. ഒ. എം. എസ്. നമ്പർ 246/70/പി. ഡി. യിലും നിർദ്ദേശിച്ചിട്ടുള്ള വ്യവസ്ഥകൾക്കനുസൃതമായി മുൻഗണന നൽകുന്നതാണ്. (Vide G. O. MS. 112/81/LBR dated 22-12-1981)

5. രണ്ടാം ഖണ്ഡികയിലെ (x)-ാം ഉപഖണ്ഡികയിൽ പരാമർശിച്ചിട്ടുള്ള വികലാംഗരായ ഉദ്യോഗാർത്ഥികൾക്ക് അവരെ പ്രത്യേകമായി ഒഴിവാക്കിയിട്ടില്ലാത്ത എല്ലാ സെലക്ഷനുകളിലും സാധാരണ ലഭിക്കുന്ന മാർക്കുകൾക്ക് പുറമേ പ്രത്യേകമായി ഗ്രേസ് മാർക്ക് കൊടുക്കുന്നതാണ്. അന്ധർ, ബധിരരും മൂകരും എന്നിവർക്ക് പരമാവധി 12 ശതമാനവും അസ്ഥിഭംഗം സംഭവിച്ചവർക്ക് പരമാവധി 10 ശതമാനവും ഗ്രേസ് മാർക്ക് കമ്മീഷന്റെ യുക്താനുസരണം (discretion) നൽകുന്നതാണ്. ഇതിനുവേണ്ടി എഴുത്തു പരീക്ഷയുടെ അടിസ്ഥാനത്തിൽ മാത്രം നടത്തപ്പെടുന്ന സെലക്ഷനുകളിലും വികലാംഗരായ ഉദ്യോഗാർത്ഥികളെ കമ്മീഷൻ ഇന്റർവ്യൂ ചെയ്യുന്നതാണ്. വികലാംഗരായ ഉദ്യോഗാർത്ഥി അംഗവൈകല്യമുള്ളയാളാണെന്ന് (Physically handicapped) അപേക്ഷയുടെ മുകളിൽ മാത്രം പ്രത്യേകം രേഖപ്പെടുത്തേണ്ടതും 2-ാം ഖണ്ഡികയിലെ (10)-ാം ഉപഖണ്ഡികയിൽ പ്രതിപാദിച്ചിരിക്കുന്ന തരത്തിലുള്ള ഒരു മെഡിക്കൽ സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതുമാണ്. വികലാംഗർക്കും മറ്റുദ്യോഗാർത്ഥികൾക്കും സെലക്ഷനിൽ തുല്യമാർക്കാണ് ലഭിക്കുന്നതെങ്കിൽ വികലാംഗർക്ക് നിയമനകാര്യത്തിൽ മുൻഗണന നൽകുന്നതാണ്. വികലാംഗരായ ഉദ്യോഗാർത്ഥികളുടെ കൂട്ടത്തിൽ (1) അന്ധർ (2) ബധിരരും മൂകരും (3) അസ്ഥിഭംഗം സംഭവിച്ചവർ എന്ന ക്രമത്തിലാണ് മുൻഗണന നൽകുന്നത്. [Vide G. O. (P) 158/73/PD dated 29/5/1973 and G. O. Ms. No. 30/78/GAD dated 16-1-1978]

6. സംസ്ഥാന സർവ്വീസിൽ ക്ലാസ് 3, ക്ലാസ് 4 ഉദ്യോഗങ്ങൾക്കുള്ള തിരഞ്ഞെടുപ്പുകളിൽ പ്രശസ്ത സ്പോർട്സ് താരങ്ങൾക്ക് പ്രത്യേക മാർക്ക് (Extra marks) നൽകുന്നതാണ്. മാർക്ക് നൽകുന്നത് 11-1-1978-ലെ ജി. ഒ. എം. എസ് നമ്പർ 21/78/ ജി. എ. ഡി. യിലെ ഉത്തരവ് പ്രകാരമായിരിക്കും.

7. പ്രതിരോധസേനയിൽ സേവനമനുഷ്ഠിച്ചു കൊണ്ടിരിക്കുന്ന അപേക്ഷകർ നിശ്ചിത ഫോറത്തിൽ അപേക്ഷകൾ അയയ്ക്കണമെന്ന് നിർബന്ധമില്ല. പേര്, വിലാസം, ജനനത്തീയതി, സ്ത്രീയോ, പുരുഷനോ

എന്ന വിവരം, പരീക്ഷായോഗ്യതകൾ, അപേക്ഷിക്കുന്ന ജോലിയുടെ വിവരം എന്നിവ വ്യക്തമാക്കിക്കൊണ്ട് നിർദ്ദിഷ്ട ഫീസിന് തുല്യമായ പോസ്റ്റൽ ഓർഡർ സഹിതം അവർക്ക് അപേക്ഷിക്കാവുന്നതാണ്. അപേക്ഷ സമർപ്പിക്കുന്നത് സംബന്ധിച്ച മററു നിബന്ധനകളിൽ മാററമൊന്നുമില്ല.

8. പ്രതിരോധസേനയിലെ സേവനത്തിന് പെൻഷൻ ആനുകൂല്യമോ പെൻഷൻ ആനുകൂല്യത്തിന് അർഹതയോ ഉള്ള വിമുക്തഭടൻമാരായ ഉദ്യോഗാർത്ഥികൾക്ക് സർക്കാരിന്റെ സബോർഡിനേററ് സർവ്വീസുകളിലെ തസ്തികകളിലേയ്ക്കും സർക്കാർ ഉടമയിലുള്ള കമ്പനികളിലും കോർപ്പറേഷനുകളിലും അറുനൂറു രൂപയോ അതിൽ കുറവോ ശമ്പളമുള്ള തസ്തികകളിലേയ്ക്കും ഫീസില്ലാത്ത അപേക്ഷാഫോറത്തിൽ അപേക്ഷിക്കാവുന്നതാണ്. ഈ ആനുകൂല്യം 17-1-1981 മുതലുള്ള ഗസററിൽ പ്രസിദ്ധീകൃതമാകുന്ന വിജ്ഞാപനങ്ങൾക്ക് ബാധകമാകുന്നതാണ്. മേൽപ്പറഞ്ഞ ആനുകൂല്യത്തിന് അർഹതയുള്ള വിമുക്തഭടൻമാരായ ഉദ്യോഗാർത്ഥികൾ പെൻഷൻ ആനുകൂല്യത്തോടുകൂടി പ്രതിരോധസേനയിൽ നിന്ന് പിരിഞ്ഞ വസ്തുത അവരുടെ ഡിസ്ചാർജ്ജ് സർട്ടിഫിക്കററിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടില്ലാത്തപക്ഷം തെളിവിനായി ഡിസ്ചാർജ്ജ് സർട്ടിഫിക്കററിന്റെ പകർപ്പിനു പുറമെ പെൻഷൻ സർട്ടിഫിക്കററ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

9. ഏത് ഉദ്യോഗത്തിനായാലും അപേക്ഷകരുടെ സംഖ്യ കൂടുതലായാൽ ആവശ്യമെന്നു തോന്നുന്നപക്ഷം കമ്മീഷന്റെ തീരുമാനമനുസരിച്ച് പരീക്ഷായോഗ്യതയുടേയോ, മാർക്കിന്റേയോ, എഴുത്തുപരീക്ഷയുടെയോ പ്രാക്ടിക്കൽ പരീക്ഷയുടെയോ മറെറന്തെങ്കിലും മാനദണ്ഡത്തിന്റേയോ അടിസ്ഥാനത്തിൽ അവസാന പരിഗണനയ്ക്കായി എടുക്കുന്ന അപേക്ഷകരുടെ എണ്ണം പരിമിതപ്പെടുത്തുന്നതാണ്.

10. അപേക്ഷകർ സ്വന്തം ചെലവിൽ നിർദ്ദിഷ്ട സ്ഥലത്തും നിശ്ചിത സമയത്തും ഇൻറർവ്യൂവിനോ പരീക്ഷയ്ക്കോ അല്ലെങ്കിൽ രണ്ടിനുമോ മററു ടെസ്ററുകൾക്കോ നിർദ്ദേശാനുസരണം ഹാജരാകേണ്ടതാണ്.

11. ഉദ്യോഗത്തിന് തിരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകർ നിയമനാധികാരിയുടെ നിർദ്ദേശാനുസരണം ആവശ്യമായ മെഡിക്കൽ സർട്ടിഫിക്കററ് നിശ്ചിത ഫോറത്തിൽ ഹാജരാക്കേണ്ടതാണ്. ഏത് ഉദ്യോഗത്തിനാണോ തെരഞ്ഞെടുക്കപ്പെടുന്നത് അതിന് നിശ്ചയിച്ചിട്ടുള്ള വയസ്സ്, പരീക്ഷായോഗ്യത എന്നിവ ഉൾപ്പെടെയുള്ള യോഗ്യതകൾ തെളിയിക്കുന്നതിന് അസ്സൽ പ്രമാണങ്ങളും നിയമനാധികാരിയുടെ മുമ്പിൽ ജോലിയിൽ പ്രവേശിക്കുവാൻ ചെല്ലുമ്പോൾ ഹാജരാക്കേണ്ടതാണ്. ഉദ്യോഗാർത്ഥികൾ ജോലിയിൽ പ്രവേശിക്കുന്നതിന് മുമ്പ് അവരുടെ സ്വഭാവവും പൂർവ്വകാലചെയ്തികളും (Character and Antecedents) പരിശോധിക്കുന്നതിനുവേണ്ട വിശദവിവരങ്ങൾ അടങ്ങിയ ഒരു ഫാറം (pro forma) പൂരിപ്പിച്ച് നിയമനാധികാരിയെ ഏൽപ്പിക്കേണ്ടതാണ്.

12. മുദ്രണം ചെയ്ത അപേക്ഷാഫോറങ്ങൾ എവിടെ നിന്നും എങ്ങനെ വാങ്ങണം.

(എ) അപേക്ഷാഫാറങ്ങൾ താഴെ കാണിച്ചിരിക്കുന്ന ഏതെങ്കിലും വില്പന ഏജൻസിയിൽ നിന്നു മാത്രം വാങ്ങേണ്ടതാണ്.

(1) തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് എന്നീ കോർപ്പറേഷനുകൾ.
(2) ഗുരുവായൂർ ടൗൺഷിപ്പ് ഉൾപ്പെടെയുള്ള മുനിസിപ്പാലിററികൾ.
(3) പഞ്ചായത്തുകൾ
(4) കേരള പബ്ലിക് സർവ്വീസ് കമ്മീഷന്റെ തിരുവനന്തപുരത്തുള്ള കേന്ദ്ര ഓഫീസുകളും ഇടുക്കി ജില്ല ഒഴികെയുള്ള എല്ലാ ജില്ലാ ഓഫീസുകളും.
(5) സംസ്ഥാനത്തെ ലൈസൻസുള്ള സ്ററാമ്പ് വെണ്ടർമാർ.
(6) സംസ്ഥാനത്തെ ലൈബ്രറികളും ഗ്രന്ഥശാലകളും.
(7) ഗവൺമെൻറ് പ്രസിദ്ധീകരണങ്ങൾ വില്ക്കുന്ന അംഗീകൃത ഏജൻറുമാർ.
(8) ഒന്നു മുതൽ 7 വരെ പറയുന്ന വില്പന ഏജൻസികൾക്കു പുറമെ താഴെ പറയുന്ന ആഫീസർമാരെ പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറങ്ങൾ വില്ക്കുന്നതിന് അധികാരപ്പെടുത്തിയിട്ടുണ്ട്. ജില്ലാ വെൽഫെയർ ആഫീസർമാർ, ട്രൈബൽ ഡെവലപ്പ്മെൻറ് വെൽഫെയർ ഓഫീസർമാർ, ഡിവിഷണൽ ആൻറ് ഡിസ്ട്രിക്ട് ...പ്മെൻറ് ഓഫീസർമാർ, താലൂക്ക് വെൽഫെയർ ഇൻസ്പെക്ടർമാർ, ട്രൈബൽ എക്സ്റെൻഷൻ ആഫീസർമാർ, ഡിസ്ട്രിക്ട് ഇൻഫർമേഷൻ ആഫീസർമാർ.

കുറിപ്പ്:—അപേക്ഷാഫാറങ്ങൾ തപാൽ മാർഗ്ഗമായി തിരുവനന്തപുരം ഗവൺമെൻറ് പ്രസ്സ് സൂപ്രണ്ട് അവർകളുടെ പക്കൽ നിന്നും വാങ്ങാവുന്നതാണ്. അങ്ങനെ തപാൽ മാർഗ്ഗമായി വാങ്ങുന്ന അപേക്ഷാഫീസ് മണിയോർഡറായും അവ തപാൽമാർഗ്ഗമായി അയച്ചു കൊടുക്കുന്നതിന് രജിസ്ട്രേഷൻ ഫീസിന് തുല്യമായ തപാൽ സ്ററാമ്പ് (മൂന്നു രൂപ നാല്പത്തിയഞ്ച് പൈസ) ഒട്ടിച്ച് അപേക്ഷകന്റെ പേരും മേൽവിലാസവും എഴുതിയ 30 സെൻറിമീററർ നീളവും 15 സെൻറിമീററർ വീതിയുമുള്ള ഒരു കവറോടുകൂടി താഴെ പറയുന്ന വിവരങ്ങൾ അടങ്ങിയ ഒരു അപേക്ഷയും ഗവൺമെൻറ് പ്രസ്സ് സൂപ്രണ്ടിന് അയയ്ക്കേണ്ടതാണ്.

(1) അപേക്ഷകന്റെ പേരും മേൽവിലാസവും.
(2) അപേക്ഷാഫാറത്തിൽ മുദ്രണം ചെയ്തിരിക്കുന്ന അപേക്ഷാഫീസ്
(3) ഏതു മേൽവിലാസം അച്ചടിച്ചിട്ടുള്ള കവറാണ് അപേക്ഷാഫാറത്തോടൊപ്പം അയയ്ക്കേണ്ടത്.
(4) ഏതു ഭാഷയിൽ (ഇംഗ്ലീഷിലോ മലയാളത്തിലോ) അച്ചടിച്ച ഫാറമാണ് വേണ്ടത്.

(ബി) അപേക്ഷാഫാറം വാങ്ങുമ്പോൾ അതിൽ മുദ്രണം ചെയ്ത അപേക്ഷാഫീസ് മാത്രം വിലയായി കൊടുത്താൽ മതിയാകുന്നതാണ്. അപേക്ഷാഫാറത്തിന്റെ വിലയായി 50 പൈസ കൂടി കൊടുക്കണമെന്ന വ്യവസ്ഥ നിർത്തൽ ചെയ്തിട്ടുണ്ട്.

(സി) തങ്ങൾ അപേക്ഷിക്കാനുദ്ദേശിക്കുന്ന ജോലിക്കുവേണ്ടി നിശ്ചയിച്ചിട്ടുള്ള അപേക്ഷാഫീസ് തങ്ങൾ വാങ്ങുന്ന അപേക്ഷാഫാറത്തിൽ മുദ്രണം ചെയ്തിട്ടുണ്ടോ എന്ന് പ്രത്യേകം നോക്കണം.

(ഡി) മേൽ ആറാം ഖണ്ഡികയിൽ പറയുന്നതൊഴികെ മുദ്രണം ചെയ്യാത്ത അപേക്ഷാഫാറങ്ങളിൽ സമർപ്പിക്കുന്ന അപേക്ഷകളും ചെലാൻ ഫോറത്തോടുകൂടിയോ, പോസ്ററൽ ഓർഡറോടുകൂടിയോ ലഭിക്കുന്ന അപേക്ഷകളും സ്വീകരിക്കുന്നതല്ല.

(ഇ) കമ്മീഷന് സമർപ്പിക്കുന്ന അപേക്ഷാഫാറത്തിൽ മുദ്രണം ചെയ്തിട്ടുള്ള ഫീസ് യാതൊരു കാരണവശാലും അപേക്ഷകന് മടക്കികൊടുക്കുന്നതല്ല.

13. അപേക്ഷ അയയ്ക്കേണ്ട അഡ്രസ്സ് അച്ചടിച്ചിട്ടുള്ള ഒരു കവർ അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം നിങ്ങൾക്ക് സൗജന്യമായി ആവശ്യപ്പെടാവുന്നതും ലഭിക്കുന്നതുമാണ്. അപേക്ഷ ആ കവറിൽ അയയ്ക്കേണ്ടതാണ്.

14. അപേക്ഷ അയയ്ക്കേണ്ട രീതി:—

(എ) ഓരോ ഉദ്യോഗാർത്ഥിയും അപേക്ഷ വെവ്വേറെ കവറുകളിൽ അയയ്ക്കേണ്ടതാണ്. ഒരു ഉദ്യോഗാർത്ഥി തന്നെ ഒന്നിലധികം ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കുമ്പോൾ ഓരോ അപേക്ഷയും വെവ്വേറെ കവറുകളിൽ അടക്കം ചെയ്ത് അയയ്ക്കേണ്ടതാണ്. ഒന്നിൽ കൂടുതൽ അപേക്ഷ ഒരേ കവറിൽ അയച്ചാൽ അക്കാരണത്താൽ തന്നെ ആ അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

(ബി) കവറിന്റെ മുകൾ ഭാഗത്ത് സൂചിപ്പിച്ചിരിക്കുന്ന സ്ഥലത്ത് അപേക്ഷിക്കുന്ന ഉദ്യോഗത്തിന്റെയും ഡിപ്പാർട്ടുമെന്റിന്റെയും പേര് പൂരിപ്പിക്കണം.

(സി) ഉദ്യോഗാർത്ഥിയുടെ പേരും മേൽവിലാസവും കവറിന്റെ ഇടതു വശത്ത് 'ഫ്രം' എന്ന് രേഖപ്പെടുത്തിയിരിക്കുന്നതിന്റെ അടിയിൽ എഴുതേണ്ടതാണ്.

(ഡി) നിങ്ങൾക്ക് ലഭിക്കുന്ന കവർ 'പോസ്റ്റേജ് ഫ്രീ' അല്ലാത്തതിനാൽ പോസ്റ്റൽ മാർഗ്ഗമായി അപേക്ഷ അയയ്ക്കുന്നപക്ഷം വേണ്ടത്ര പോസ്റ്റൽ സ്റ്റാമ്പുകൾ കവറിന്മേൽ ഒട്ടിക്കേണ്ടതാണ്.

15. അപേക്ഷയോടൊന്നിച്ച് താഴെ കാണിച്ചിരിക്കുന്ന പ്രമാണങ്ങൾ അയയ്ക്കേണ്ടതാണ്.

(എ) വയസ്സ് തെളിയിക്കുന്നതിനുള്ള രേഖകൾ.—ഇ. എസ്. എൽ. സി. അല്ലെങ്കിൽ എസ്. എസ്. എൽ. സി. ബുക്കിലെ സംഗതമായ പേജിന്റെ ശരിപ്പകർപ്പ് അല്ലെങ്കിൽ സ്കൂൾ അഡ്മിഷൻ രജിസ്റ്ററിന്റെ പകർപ്പ് അല്ലെങ്കിൽ വിടുതൽ സർട്ടിഫിക്കറ്റിന്റെ പകർപ്പ് മുതലായ വിദ്യാഭ്യാസ സംബന്ധമായ രേഖകൾ മാത്രമേ ജനനത്തീയതി തെളിയിക്കുന്നതിനുള്ള പ്രമാണങ്ങളായി സ്വീകരിക്കുകയുള്ളൂ. എന്നാൽ വിമുക്തഭടന്മാരെ (Ex-Servicemen) സംബന്ധിച്ചിടത്തോളം അവർക്ക് സ്കൂൾ സർട്ടിഫിക്കറ്റിന്റെ പകർപ്പ് ഹാജരാക്കാൻ കഴിയുന്നില്ലെങ്കിൽ അവരെ സർവ്വീസിൽ നിന്നും വിടുതൽ ചെയ്യുമ്പോൾ കൊടുക്കുന്ന ഡിസ്ചാർജ്ജ് സർട്ടിഫിക്കറ്റ് (Discharge Certificate) മതിയായ തെളിവായി അംഗീകരിക്കുന്നതാണ്. "ശ്രീലങ്കയിൽ ജനിച്ച ഭാരതീയ വംശജരെ സംബന്ധിച്ചിടത്തോളം ശ്രീലങ്ക ഗവൺമെന്റിന്റെ ജനനമരണ വകുപ്പ് നൽകുന്ന ജനന സർട്ടിഫിക്കറ്റ് മതിയായ തെളിവായി സ്വീകരിക്കുന്നതാണ്".

യാതൊരു സ്കൂളുകളിലും പഠിക്കാത്തവരുടെ കാര്യത്തിൽ താഴെ പറയുന്ന പ്രമാണങ്ങൾ തെളിവായി സ്വീകരിക്കുന്നതാണ്.

(1) ഒരു ഗസറ്റഡ് ഉദ്യോഗസ്ഥൻ ശരിയാണെന്ന് സാക്ഷ്യപ്പെടുത്തിയിട്ടുള്ള ജാതകത്തിന്റെ ശരിപ്പകർപ്പ്.

(2) മുസ്ലീം ജമാഅത്തിൽ നിന്നും നൽകിയിട്ടുള്ള സർട്ടിഫിക്കറ്റ് (ജാതകത്തിന്റെ കാര്യത്തിലെന്നപോലെ തന്നെ ഇതും ഒരു ഗസറ്റഡ് ഉദ്യോഗസ്ഥൻ ശരിയാണെന്ന് സാക്ഷ്യപ്പെടുത്തിയിരിക്കണം.)

(3) ഇടവക വികാരി സാക്ഷ്യപ്പെടുത്തിയിട്ടുള്ള ജ്ഞാനസ്നാന രജിസ്റ്ററിന്റെ സംഗതമായ ഭാഗം.

(4) ജനന രജിസ്റ്ററിന്റെ ആധികാരികമായ പകർപ്പ്

(5) ജനനമരണ രജിസ്ട്രാർ നൽകിയ ജനന സർട്ടിഫിക്കറ്റ് ഇത് അപേക്ഷകന്റെ (പേരും മേൽവിലാസവും വ്യക്തമാക്കണം) ജനന സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പാണെന്ന് ഒരു ഗസറ്റഡ് ഉദ്യോഗസ്ഥൻ സാക്ഷ്യപ്പെടുത്തിയിരിക്കണം.

(ബി) വിദ്യാഭ്യാസ യോഗ്യത തെളിയിക്കുന്നതിനുള്ള രേഖകൾ.—സർവ്വകലാശാലയിൽ നിന്നും ലഭിച്ചിട്ടുള്ള ഡിഗ്രി (Degree) അല്ലെങ്കിൽ താൽക്കാലിക സർട്ടിഫിക്കറ്റുകൾ (Provisional Certificates) ഹാജരാക്കേണ്ടതാണ്. മാർക്ക് ലിസ്റ്റുകൾ അവയിൽത്തന്നെ ഉദ്യോഗാർത്ഥികൾക്ക് ലഭിച്ച ക്ലാസോ ഡിവിഷനോ കാണിച്ചിട്ടുണ്ടെങ്കിലല്ലാതെ പരീക്ഷ പാസായതിന് തെളിവായി സ്വീകരിക്കപ്പെടുന്നതല്ല.

ഡിപ്ലോമകളുടെയും സർട്ടിഫിക്കറ്റുകളുടെയും കാര്യത്തിൽ ഡിപ്ലോമകളോ, സർട്ടിഫിക്കറ്റുകളോ അവയുടെ അഭാവത്തിൽ ഉത്തരവാദപ്പെട്ട അധികൃതരിൽ നിന്നും ലഭിച്ചിട്ടുള്ള താൽക്കാലിക സർട്ടിഫിക്കറ്റുകളോ മാത്രമേ സ്വീകരിക്കുകയുള്ളൂ. ഇവയ്ക്ക് പകരമായി മാർക്ക് ലിസ്റ്റുകൾ സ്വീകരിക്കുന്നതല്ല.

നിശ്ചിത വിദ്യാഭ്യാസ യോഗ്യത എസ്. എസ്. എൽ. സി. യാണെങ്കിൽ എസ്. എസ്. എൽ. സി. ബുക്കിലെ ആവശ്യമായ എൻഡോഴ്സ്മെന്റോടു കൂടിയ പേജ് ഹാജരാക്കേണ്ടതാണ്.

മേൽ വിവരിച്ചതിൽ കുറവായ വിദ്യാഭ്യാസ യോഗ്യതകളുടെ കാര്യത്തിൽ സ്കൂൾ റിക്കാർഡുകളിൽ നിന്നോ രജിസ്റ്ററുകളിൽ നിന്നോ പ്രസക്ത ഭാഗങ്ങൾ സ്ഥാപനത്തലവന്റെ ഒപ്പോടുകൂടി ഹാജരാക്കേണ്ടതാണ്.

കുറിപ്പ്.—സ്കൂൾ വിദ്യാഭ്യാസത്തിനുള്ള പ്രായപരിധി കഴിഞ്ഞശേഷം പ്രൈവറ്റായി എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് ചേർന്ന് പരാജയപ്പെട്ടവരെ അവർ പ്രൈവറ്റായി ആ പരീക്ഷയ്ക്ക് ചേർന്ന കാരണത്താൽ മാത്രം ഏതെങ്കിലും സാമാന്യ വിദ്യാഭ്യാസ യോഗ്യതയുള്ളവരായി പരിഗണിക്കുന്നതല്ല. ഇങ്ങനെയുള്ളവർ മുമ്പ് ക്രമമായി സ്കൂൾ വിദ്യാഭ്യാസം ചെയ്ത് ഏതെങ്കിലും ക്ലാസോ സ്റ്റാൻഡേർഡോ പാസ്സായിട്ടുണ്ടെങ്കിൽ അവർക്ക് ആ വിദ്യാഭ്യാസ യോഗ്യത മാത്രം ഉള്ളതായി കണക്കാക്കുന്നതാണ്.

(സി) ജാതി, സമുദായം ഇവ തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റ്.—സമുദായത്തിന്റെ അടിസ്ഥാനത്തിൽ സംവരണത്തിന്റെ ആനുകൂല്യമോ പ്രായപരിധിയിൽ ഇളവോ ലഭിക്കുവാൻ അർഹതയുള്ള ഉദ്യോഗാർത്ഥികൾ സമുദായം തെളിയിക്കുന്നതിനുള്ള രേഖയുടെ പകർപ്പുകൾ അപേക്ഷയോടൊന്നിച്ച് ഹാജരാക്കേണ്ടതാണ്. എസ്. എസ്. എൽ. സി. ബുക്കിലോ അഡ്മിഷൻ രജിസ്റ്ററിലോ ജാതി രേഖപ്പെടുത്തിയിട്ടുണ്ടെങ്കിൽ അവയിൽ നിന്നുള്ള ബന്ധപ്പെട്ട ഭാഗമോ അല്ലെങ്കിൽ തഹശീൽദാരോ മുനിസിപ്പൽ അതിർത്തിയിൽപ്പെട്ട അപേക്ഷകനാണെങ്കിൽ മുനിസിപ്പൽ കമ്മീഷണറോ മുനിസിപ്പൽ കോർപ്പറേഷനിൽപ്പെട്ട ആളാണെങ്കിൽ കോർപ്പറേഷൻ കമ്മീഷണറോ നൽകുന്ന സർട്ടിഫിക്കറ്റുകളോമൂലം ജാതി തെളിയിക്കേണ്ടതാണ്.

എന്നാൽ കേരള സംസ്ഥാനമൊഴികെ മറ്റേതെങ്കിലും സംസ്ഥാന ഗവൺമെന്റിന്റെ സ്കൂൾ രേഖകൾ ജാതി തെളിയിക്കുന്നതിന് മതിയായ രേഖയായി സ്വീകരിക്കുന്നതല്ല. അപ്രകാരം സർട്ടിഫിക്കറ്റുകൾ ഹാജരാക്കുന്ന അപേക്ഷകർ ബന്ധപ്പെട്ട തഹശീൽദാർ (അപേക്ഷകൻ അധിവസിക്കുന്ന സ്ഥലത്തെ തഹശീൽദാർ) നൽകുന്ന സമുദായ സർട്ടിഫിക്കറ്റ് തെളിവിനായി ഹാജരാക്കേണ്ടതാണ്.

നോട്ട്:—(1) കേരള സംസ്ഥാനത്തിലെ പട്ടികജാതിക്കാർ, പട്ടികവർഗ്ഗക്കാർ, മറ്റ് പിന്നോക്ക സമുദായക്കാർ എന്നീ വിഭാഗങ്ങളിൽപ്പെട്ട സമുദായങ്ങളുടെ ലിസ്റ്റ് ഈ വിജ്ഞാപനത്തിന്റെ അനുബന്ധമായി ചേർത്തിട്ടുണ്ട്.

(2) സംവരണാനുകൂല്യത്തിന് അർഹതയുള്ള സമുദായങ്ങളിൽപ്പെട്ട ഉദ്യോഗാർത്ഥികൾ അവരുടെ സമുദായത്തിന്റെ പേര് നിശ്ചിത കോളത്തിൽ എഴുതാതിരിക്കുകയോ അംഗീകൃത സമുദായത്തിൽ നിന്നും വ്യത്യസ്തമായ ഏതെങ്കിലും സമുദായത്തിന്റെ പേര് എഴുതുകയോ ചെയ്താൽ സംവരണാനുകൂല്യത്തിന് അർഹത ഉണ്ടായിരിക്കുന്നതല്ല.

(ഡി) എസ്. എസ്. എൽ. സി. ബുക്കിലോ സ്കൂൾ അഡ്മിഷൻ രജിസ്റ്ററിലോ ജാതി വ്യക്തമായി രേഖപ്പെടുത്തിയിട്ടില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾ ബന്ധപ്പെട്ട അധികാരിയിൽ നിന്നും ചുവടെ ചേർത്തിരിക്കുന്ന മാതൃകയിൽ ലഭിച്ചിട്ടുള്ള ജാതി സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

FORM OF CASTE CERTIFICATE

This is to certify that Shri/Srimathi/Kumari ...... ........................son/daughter of...... ...................of..............House......... ..................Village/Town in......................... ..........Taluk...........District............ of Kerala State belongs to the...................... Caste/*Tribe which is recognised as Scheduled Caste/ Scheduled Tribe under :

The Constitution (Scheduled Caste) Order, 1950/ The Constitution (Scheduled Tribes) Order, 1950. [as amended by the Scheduled Castes and Scheduled Tribes Orders (Amendment) Act, 1976]

Shri/Srimathi/Kumari........................... and his/her family ordinarly reside (s) in................. ......................Village/Town of............... ......................District of Kerala State.

Signature.

Place: Name and Designation.
Date: (with seal of Office)

*Please delete the words which are not applicable.

*Note:* The term ordinarily reside used above will have the same meaning as in Section 20 of the Representation of the Peoples Act, 1950.

എസ്. എസ്. എൽ. സി. ബുക്കിലോ സ്കൂൾ അഡ്മിഷൻ രജിസ്റ്ററിലോ ജാതി വ്യക്തമായി രേഖപ്പെടുത്തിയിട്ടില്ലാത്ത മറ്റ് പിന്നോക്ക സമുദായത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾ ബന്ധപ്പെട്ട അധികാരിയിൽ നിന്നും ചുവടെ ചേർത്തിരിക്കുന്ന മാതൃകയിൽ ലഭിച്ചിട്ടുള്ള ജാതി സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം അയക്കേണ്ടതാണ്.

മറ്റ് പിന്നോക്ക വിഭാഗക്കാർക്കുള്ള ജാതി സർട്ടിഫിക്കറ്റിന്റെ ഫാറം

കേരള സംസ്ഥാനത്ത് ....... ...... ജില്ലയിൽ .......... താലൂക്കിൽ ........ വില്ലേജിൽ/ ടൗണിൽ ........ വീട്ടിൽ ................ന്റെ/ യുടെ മകൻ/ മകൾ ശ്രീ/ശ്രീമതി/കുമാരി.................. കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് റൂൾസിൽ (1958) പാർട്ട് ഒന്നിലെ പട്ടികയിൽ കൊടുത്തിട്ടുള്ള മറ്റു പിന്നോക്ക വിഭാഗങ്ങളുടെ ലിസ്റ്റിൽപ്പെടുന്ന ......... ........... ജാതിയിൽ ഉൾപ്പെട്ട ആളാണെന്ന് സാക്ഷ്യപ്പെടുത്തിക്കൊള്ളുന്നു.

ശ്രീ/ശ്രീമതി/കുമാരി.......................... നും/യും കുടുംബവും കേരള സംസ്ഥാനത്തിലെ ജില്ലയിൽ ..............,വില്ലേജിൽ/ടൗണിൽ ആണ് സാധാരണയായി താമസിക്കുന്നത്.

സ്ഥലം:

തീയതി : പേരും ഉദ്യോഗിക പദവിയും (ഓഫീസ് മുദ്ര)

(ഇ) മതപരിവർത്തന സർട്ടിഫിക്കറ്റ് :—

ക്രിസ്തുമതത്തിൽ നിന്നും ഹിന്ദുമതത്തിലേക്ക് പരിവർത്തനം ചെയ്തിട്ടുള്ളവർ തെളിവിനായി താഴെ പറയുന്ന ഏതെങ്കിലും ഒരു സ്ഥാപനത്തിൽ നിന്നും അതിന്റെ സെക്രട്ടറി, സ്ഥാപനത്തിന്റെ മുദ്രയോടു കൂടി നൽകിയിട്ടുള്ള സർട്ടിഫിക്കറ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം അതിന്റെ ഒറിജിനൽ ഇന്റർവ്യൂ സമയത്തും ഹാജരാക്കേണ്ടതാണ്.

(1) കേരള ഹിന്ദുമിഷൻ, തിരുവനന്തപുരം.
(2) അഖില ഭാരത് ദയാനന്ദ സാൽവേഷൻ മിഷൻ (ആര്യസമാജ്) കേരളശാഖ, തിരുവനന്തപുരം
(3) അഖില ഭാരത അയ്യപ്പസേവാ സംഘം (1955-ലെ 12-ാം ചാരിറ്റബിൾ സൊസൈറ്റീസ് ആക്റ്റ് അനുസരിച്ച് 1964-ൽ 22-ാം നമ്പരായി രജിസ്റ്റർ ചെയ്തത്)
(4) ശ്രീരാമദാസമിഷൻ, യൂണിവേഴ്സൽ സൊസൈറ്റി, ശ്രീ നീലകണ്ഠപുരം, തിരുവനന്തപുരം, 695581

ഗസറ്റ് വിജ്ഞാപനത്തിന്റെ പകർപ്പ് തെളിവായി സ്വീകരിക്കപ്പെടുന്നതല്ല.

"കുറിപ്പ്.—(1) ഇപ്രകാരം മതപരിവർത്തനം നടത്തിയിട്ടുള്ളവർ ആ വിവരം ഗസറ്റിൽ പ്രസിദ്ധം ചെയ്യേണ്ടതാണ്. അവർ തങ്ങളുടെ പേരിലോ ഇനിഷ്യലിലോ ഇവ രണ്ടിലുമോ എന്തെങ്കിലും മാറ്റം വരുത്തിയിട്ടുണ്ടെങ്കിൽ ആ വിവരം ഗസറ്റിൽ പ്രസിദ്ധം ചെയ്യേണ്ടതാണ്. പരസ്യത്തിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പ്രസ്തുത പരസ്യത്തിന്റെ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കാത്തവർക്ക് സമുദായികാടിസ്ഥാനത്തിൽ സംവരണാനുകൂല്യമോ പ്രായപരിധിയിൽ ഇളവോ ലഭിക്കുന്നതല്ല."

"കുറിപ്പ്.—(2) ഹിന്ദുമതത്തിലേക്ക് മതപരിവർത്തനം നടത്തിയിട്ടുള്ള പട്ടികജാതിക്കാരെ അവർ അവകാശപ്പെടുന്ന ജാതിയിലെ അംഗങ്ങൾ അംഗത്വം നൽകി സ്വീകരിച്ചതായി തെളിയിച്ചാൽ മാത്രമേ പട്ടികജാതിയായി കണക്കാക്കുകയുള്ളൂ. ആയതിനാൽ ഹിന്ദുമതത്തിലേക്ക് മതപരിവർത്തനം നടത്തിയിട്ടുള്ളവർ മേൽപ്പറഞ്ഞ മതപരിവർത്തന സർട്ടിഫിക്കറ്റിന് പുറമെ അവർ അവകാശപ്പെടുന്ന ജാതിയിലെ അംഗങ്ങൾ ആ മതപുനഃപരിവർത്തനം അംഗീകരിച്ചിട്ടുണ്ടെന്ന് കാണിക്കുന്നതിനായി അംഗീകൃത അസോസിയേഷന്റെ സർട്ടിഫിക്കറ്റുകൂടി വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്."

"കുറിപ്പ്:—(3) മതപരിവർത്തനം മൂലം പേര്, ജാതി എന്നിവയിൽ മാറ്റമുണ്ടെങ്കിൽ ഈ മാറ്റം ഗവൺമെന്റ് ഗസറ്റിൽ വിജ്ഞാപനം ചെയ്യേണ്ടതും ഗസറ്റ് വിജ്ഞാപനത്തിന്റെ പകർപ്പ് സ്കൂൾ രേഖകൾ സഹിതം അപേക്ഷയോടൊപ്പം അയക്കേണ്ടതുമാണ്. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ സ്കൂൾ രേഖകളിൽ തിരുത്തൽ ആവശ്യമില്ലാത്തതുമാകുന്നു.

(എഫ്) അപേക്ഷകന്റെ ജാതി, മതം, ജനന തീയതി എന്നിവയിൽ സ്കൂൾ രേഖകളിൽ നിന്നും വ്യത്യാസം ഉണ്ടെങ്കിൽ :—

അപേക്ഷയിലും അപേക്ഷയോടൊപ്പം ഹാജരാക്കുന്ന രേഖകളിലും രേഖപ്പെടുത്തിയിരിക്കുന്ന ജനനത്തീയതി, മതം, ജാതി എന്നിവയ്ക്ക് സ്കൂൾ അഡ്മിഷൻ രജിസ്റ്ററിലോ, എസ്. എസ്. എൽ. സി. യിലോ മറ്റു രേഖകളിലോ ഉള്ളതിൽ നിന്ന് വ്യത്യാസമുണ്ടെങ്കിൽ അത് കേരള വിദ്യാഭ്യാസ ചട്ടങ്ങളിൽ (കെ. ഇ. ആർ.) ആറാം അദ്ധ്യായത്തിലെ റൂൾ 3-ൽ നിർദ്ദേശിച്ചിട്ടുള്ള പ്രകാരം അസൽ സ്കൂൾ രേഖകളിൽ അധികൃതമായ

വരുത്തേണ്ടതും ഈ മാറ്റം ഗവൺമെന്റ് ഗസറ്റിൽ വിജ്ഞാപനം ചെയ്യേണ്ടതുമാണ്. സ്കൂൾ രേഖകൾ ഇപ്രകാരം ക്രമീകൃതമായി തിരുത്തി ഗസറ്റിൽ പരസ്യപ്പെടുത്തിയതിനുശേഷം മാത്രമേ ജാതി, മതം, ജനനത്തീയതി എന്നിവയിലെ മാറ്റം ഹേതുവായി എന്തെങ്കിലും പ്രത്യേകാനുകൂല്യത്തിന് അർഹതയുണ്ടെങ്കിൽ അത് ലഭ്യമാകുകയുള്ളു. ഗസറ്റ് വിജ്ഞാപനത്തിന്റെ പകർപ്പ് അപേക്ഷയോടൊപ്പവും വിജ്ഞാപനത്തിന്റെ അസൽ ഇന്റർവ്യൂ ദിവസം കമ്മീഷന്റെ മുമ്പാകെയും ജോലിയിൽ പ്രവേശിക്കുമ്പോൾ നിയമനാധികാരിയുടെ മുമ്പാകെയും ഹാജരാക്കേണ്ടതാണ്.

കുറിപ്പ്.—മിശ്രവിവാഹിതരുടെ കുട്ടികൾക്ക് മാതാവോ പിതാവോ പട്ടികജാതിയിലോ, പട്ടിക വർഗ്ഗത്തിലോ ആയാൽ ജാതി തെളിയിക്കുന്നതിന് തഹസിൽദാരിൽ നിന്നും ലഭിക്കുന്ന ജാതി സർട്ടിഫിക്കറ്റ് മതിയാകുന്നതാണ്. ഈ സർട്ടിഫിക്കറ്റ് എസ്. എസ്. എൽ. സി. ബുക്കിൽ ഒട്ടിച്ച് സൂക്ഷിക്കാവുന്നതാണ്.

(ജി) പബ്ലിക് സർവ്വീസ് കമ്മീഷൻ നടത്തുന്ന എഴുത്തു പരീക്ഷകൾക്കും പ്രാക്ടിക്കൽ ടെസ്റ്റുകൾക്കും ഉദ്യോഗാർത്ഥികൾക്ക് നൽകുന്ന ഹാൾ ടിക്കറ്റിന്റെ അടിയിലായി ഉദ്യോഗാർത്ഥിയുടെ ഒരു ഫോട്ടോ ഒട്ടിക്കുവാൻ നിർദ്ദേശിച്ചിട്ടുണ്ട്. ഈ ഫോട്ടോയിലും അതിന്റെ അടിയിലും ഉദ്യോഗാർത്ഥി ഒപ്പിട്ടിരിക്കണം.

ഉദ്യോഗാർത്ഥികൾ കമ്മീഷന്റെ മുമ്പാകെ ഇന്റർവ്യൂവിന് ഹാജരാകുമ്പോൾ നിർദ്ദിഷ്ടമായ ഒരു ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കറ്റുകൂടി ഹാജരാക്കേണ്ടതാണ്. പ്രസ്തുത ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കറ്റിലും അപേക്ഷകൻ ഫോട്ടോ ഒട്ടിച്ച് ഒപ്പിട്ടിരിക്കണം.

16. അപേക്ഷയോടൊന്നിച്ച് അയയ്ക്കേണ്ടുന്ന പ്രമാണങ്ങളുടെ (രേഖകളുടെ) അസ്സൽ അയയ്ക്കേണ്ട ആവശ്യമില്ല. ശരിപ്പകർപ്പ് മതിയാകുന്നതാണ്. പ്രമാണങ്ങളുടെ പകർപ്പെടുത്ത് അടിയിൽ "ശരിപ്പകർപ്പ്" എന്നെഴുതി അതിനുതാഴെ അപേക്ഷകൻ ഒപ്പിട്ട് ഹാജരാക്കേണ്ടതാണ്. അപേക്ഷകർ ഇന്റർവ്യൂവിന് വരുമ്പോൾ അസ്സൽ പ്രമാണങ്ങൾ ഹാജരാക്കേണ്ടതാണ്. അവ ഹാജരാക്കാതിരുന്നാൽ ഇന്റർവ്യൂ ചെയ്യുന്നതല്ല. ഹാജരാക്കുവാൻ സമയം നൽകുന്നതല്ല.

17. അപേക്ഷകർ ഈ വിജ്ഞാപനത്തിലെ നിർദ്ദേശങ്ങൾ ശരിയായി മനസ്സിലാക്കിയതിനുശേഷം അപേക്ഷാഫാറം പൂരിപ്പിക്കേണ്ടതാണ്. അപേക്ഷയിലെ ന്യൂനതകൾ പരിഹരിക്കുന്നതിന് അപേക്ഷകന് പിന്നീട് അവസരം ലഭിക്കുന്നതല്ല.

18. അപേക്ഷാഫാറത്തിൽ അവകാശപ്പെടാത്ത ഒന്നും തന്നെ പിന്നീടുള്ള ഘട്ടങ്ങളിൽ സ്വീകരിക്കപ്പെടുന്നതല്ല. അപേക്ഷാഫാറത്തിൽ അവകാശപ്പെടാതെ തെളിവു മാത്രം അപേക്ഷയോടൊപ്പം ചേർത്ത് അയച്ചാലും അവ സ്വീകരിക്കപ്പെടുന്നതല്ല.

19. അപേക്ഷിക്കുന്ന തസ്തികയ്ക്ക് ആവശ്യമായ എല്ലാ യോഗ്യതകളും (തൊഴിൽ പരിചയം ഉൾപ്പെടെ) അപേക്ഷ അയയ്ക്കുന്ന തീയതിക്കു മുമ്പ് ആർജ്ജിച്ചവരായിരിക്കണം. ഏതെങ്കിലും ഉദ്യോഗത്തിന് നിശ്ചയിച്ചിട്ടുള്ള പരീക്ഷായോഗ്യതകൾക്ക് തുല്യമായ മറ്റ് പരീക്ഷ യോഗ്യതകളുള്ള ഉദ്യോഗാർത്ഥികൾ മുകളിൽ 15 (ബി) ഖണ്ഡികയിൽ പറഞ്ഞിട്ടുള്ള പ്രമാണങ്ങൾക്ക് പുറമെ, അവർക്ക് ലഭിച്ചിട്ടുള്ള പരീക്ഷായോഗ്യതകൾ അതേ ഉദ്യോഗത്തിന് നിശ്ചയിച്ചിട്ടുള്ള പരീക്ഷായോഗ്യതകൾക്ക് തുല്യമായി അംഗീകരിക്കാവുന്നതാണെന്നുള്ളതിലേക്ക് സർവ്വകലാശാലയിൽ നിന്നോ മറ്റ് അധികൃത സ്ഥാപനങ്ങളിൽ നിന്നോ വേണ്ടത്ര തെളിവ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

സർവ്വകലാശാലയോ മറ്റ് അധികൃത സ്ഥാപനങ്ങളോ നടത്തുന്ന പരീക്ഷകളുടെ കാര്യത്തിൽ പരീക്ഷാഫലം സർവ്വകലാശാലയോ മറ്റ് ബന്ധപ്പെട്ട അധികാരികളോ ഔദ്യോഗികമായി പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ മാത്രമേ ഉദ്യോഗാർത്ഥികൾ ആ പരീക്ഷ പാസായതായി കണക്കാക്കപ്പെടുകയുള്ളു.

20. ഗവൺമെന്റ് സർവ്വീസിൽ ഇരിക്കുന്ന ഉദ്യോഗാർത്ഥികൾ അപേക്ഷ സമർപ്പിക്കുമ്പോൾ :—

കേരള ഗവൺമെന്റിന്റെ കീഴിൽ സേവനം അനുഷ്ഠിക്കുന്ന ഉദ്യോഗാർത്ഥികൾ സർവ്വീസ് കമ്മീഷനിലേക്ക് നേരിട്ട് അപേക്ഷ സമർപ്പിക്കേണ്ടതാണ്. അപേക്ഷയുടെ ഒരു പകർപ്പ് കൈപ്പറ്റിയിരിക്കുന്നെന്നും അപേക്ഷയെ സംബന്ധിച്ച് എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ അത് അപേക്ഷ അയയ്ക്കേണ്ട അവസാന തീയതി മുതൽ ഒരു മാസത്തിനകം കമ്മീഷനെ അറിയിച്ചുകൊള്ളാമെന്നും കാണിച്ചുകൊണ്ട് ആഫീസ് മേധാവി നൽകുന്ന ഒരു രേഖകൂടി (രസീത്) ഉദ്യോഗാർത്ഥി അപേക്ഷയോടൊപ്പം ഹാജരാക്കിയിരിക്കണം. അപേക്ഷയുടെ കാര്യത്തിൽ മേലധികാരിയുടെ നിർദ്ദേശാനുസരിച്ചോ സ്വന്തം നിലയിലോ ആക്ഷേപമെന്തെങ്കിലും ഉന്നയിക്കാനുണ്ടെങ്കിൽ ആയത് നിർദ്ദിഷ്ട സമയപരിധിക്കുള്ളിൽ കമ്മീഷനെ അറിയിക്കേണ്ടത് ആഫീസ് മേധാവിയുടെ ചുമതലയാണ്. ആക്ഷേപം യഥാസമയം കമ്മീഷന് ലഭിക്കുന്നതായാൽ അപേക്ഷ തള്ളിക്കളയുന്നതും അല്ലാത്തപക്ഷം സ്വീകരിക്കുന്നതുമായിരിക്കും.

അസ്സൽ അപേക്ഷയോടൊപ്പം ആഫീസ് മേധാവിയിൽ നിന്നും വാങ്ങി സമർപ്പിക്കേണ്ട രസീതിന്റെ മാതൃക ചുവടെ ചേർക്കുന്നു.

Certified that a copy of application dated.............................for selection to the post of.........on...................in the..................................(here enter the name of Department/Corporation/Company/Local Authority) notified in the Gazette dated..........................has been received by me from......................................(here enter the nome of the applicant and the post hold by him/her) and that objections if any, to the entertainments of the application will be communicated to the Kerala Public Service Commission/District Office of the Kerala Public Service Commission within one month from the last date fixed for receipt of applications.

Place :                                  Signature, Name and
Date :                                   Designation of the
                                         Head of Office.

(Office Seal)

കുറിപ്പ്:—(1) "കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് റൂൾസിലെ റൂൾ 9 (എ) (I) അനുസരിച്ചുള്ള താൽക്കാലിക നിയമനക്കാർക്ക്, അതായത് എംപ്ലോയ്മെന്റ് എക്സ്ചേഞ്ച് മുഖേന പ്രൊവിഷണൽ ആയി ജോലി നോക്കുന്നവർക്ക് മേൽപ്പറഞ്ഞ നിബന്ധന ബാധകമല്ല."

(2) "കേന്ദ്ര ഗവൺമെന്റ് സർവ്വീസിലോ മറ്റ് സംസ്ഥാന ഗവൺമെന്റ് സർവ്വീസിലോ ജോലിയിലിരിക്കുന്നവർ അപേക്ഷകൾ മേലധികാരികൾ മുഖേന അയയ്ക്കേണ്ടതാണ്. അപേക്ഷകൾ അതതു ഗവൺമെന്റിന്റെ ചട്ടപ്രകാരമാണ് അയച്ചിരിക്കുന്നതെന്ന് മേലധികാരികൾ അപേക്ഷ അയയ്ക്കുമ്പോൾ വ്യക്തമാക്കിയിരിക്കണം. അങ്ങനെ അല്ലാത്തപക്ഷം അതാതു ഗവൺമെന്റിന്റെ അനുമതിപത്രം നിർബന്ധിതമാണ്."

21. ഏതെങ്കിലും തസ്തികയ്ക്ക് യോഗ്യതയായി വിജ്ഞാപനത്തിൽ നിർദ്ദേശിച്ചിട്ടുള്ള പ്രായോഗിക പരിചയം മറ്റു രീതിയിൽ എടുത്ത് പറഞ്ഞിട്ടില്ലാത്ത പക്ഷം, സർക്കാർ സർവ്വീസിലോ പൊതു മേഖലാ സ്ഥാപനങ്ങളിലോ (1) കേരളാ കോ-ഓപ്പറേറ്റീവ് ആക്റ്റ് അനുസരിച്ച് രജിസ്റ്റർ ചെയ്തിട്ടുള്ള സഹകരണ സംഘങ്ങൾ (2) വ്യവസായ വികസന കമ്മീഷണറുടെ കീഴിൽ രജിസ്റ്റർ ചെയ്തിട്ടുള്ള ചെറുകിട വ്യവസായ യൂണിറ്റുകൾ, (3) ഗവൺമെന്റിനു മൂലധന നിക്ഷേപമുള്ള വ്യവസായ സ്ഥാപനങ്ങൾ തുടങ്ങിയ രജിസ്റ്റർ ചെയ്ത സ്വകാര്യസ്ഥാപനങ്ങളിലോ താൽക്കാലികമായോ സ്ഥിരമായോ, നിയമിക്കപ്പെട്ടു നേടിയതായിരിക്കണം. ഫാക്ടറി തൊഴിലാളികളുടെ കാര്യത്തിൽ സ്ഥിരമായി ദിവസശമ്പളത്തിൽ തൊഴിൽ ചെയ്ത് സമ്പാദിച്ച പരിചയവും സ്വീകാര്യമാണ്. അപ്രന്റീസ് ട്രെയിനി, കാഷ്വൽ തൊഴിലാളി എന്നീ നിലകളിൽ വേതനത്തോടുകൂടിയോ അല്ലാതെയോ നേടിയ പരിചയം യോഗ്യതയായി സ്വീകരിക്കുന്നതല്ല.

22. ഉദ്യോഗാർത്ഥികൾ തൊഴിൽ പരിചയം തെളിയിക്കുന്നതിന് അപേക്ഷയോടൊപ്പം ഹാജരാക്കുന്ന സർട്ടിഫിക്കറ്റ് താഴെ കൊടുത്തിരിക്കുന്ന മാതൃകയിൽ ആയിരിക്കണം.

[സ്ഥാപനത്തിന്റെ (കമ്പനി/കോർപ്പറേഷൻ/ ഗവൺമെന്റ് ഡിപ്പാർട്ടുമെന്റ്) പേര്]

[രജിസ്റ്റർ നമ്പരും (ചെറുകിട വ്യവസായ നമ്പർ അല്ലെങ്കിൽ മറേറതെങ്കിലു, രജിസ്ട്രേഷൻ നമ്പർ) രജിസ്റ്റർ ചെയ്ത തീയതിയും].

പ്രായോഗിക പരിചയ സർട്ടിഫിക്കറ്റ്

ശ്രീ./ശ്രീമതി......................... (ഉദ്യോഗാർത്ഥിയുടെ പേരും മേൽവിലാസവും)

മുകളിൽ പറഞ്ഞിരിക്കുന്ന ആൾ ഈ സ്ഥാപനത്തിൽ ഒരു......................... (ഉദ്യോഗത്തിന്റെ പേര്/ജോലിയുടെ സ്വഭാവം അതായത് കാഷ്വൽ തൊഴിലാളി, ശമ്പളത്തോടുകൂടിയോ അല്ലാതെയോ ഉള്ള അപ്രന്റിസ് അല്ലെങ്കിൽ മറേറതെങ്കിലും പദവിയിലോ ആണെങ്കിൽ അത്) ആയി.......... രൂപ* മാസശമ്പളത്തിൽ/ദിവസശമ്പളത്തിൽ......... മുതൽ ............. വരെയുള്ള.............. വർഷം....... മാസം......... ദിവസം* ജോലി നോക്കിയിട്ടുണ്ട്/ജോലിനോക്കി വരികയാണ് എന്ന് ഇതിനാൽ സർട്ടിഫൈ ചെയ്യുന്നു.

സ്ഥലം: സർട്ടിഫിക്കറ്റ് നൽകുന്ന വ്യക്തിയുടെ
തീയതി: ഒപ്പ്, പേര്, ഔദ്യോഗിക പദവി.

(സീൽ)

*കുറിപ്പ്:—യോജിക്കാത്ത ഇനം വെട്ടിക്കളയുക.

22എ. വിമുക്തഭടൻമാർക്ക് പ്രതിരോധ സേനയിലുള്ള തൊഴിൽപരിചയം തെളിയിക്കുന്നതിനുള്ള സർട്ടിഫിക്കറ്റിന്റെ മാതൃക ചുവടെ ചേർക്കുന്നു. ടി സർട്ടിഫിക്കറ്റ് പ്രതിരോധസേനയിലെ അധികാരപ്പെട്ട ഉദ്യോഗസ്ഥൻ നൽകിയതായിരിക്കണം.

തൊഴിൽ പരിചയ സർട്ടിഫിക്കറ്റ്

വിമുക്ത ഭടൻമാർക്ക് മാത്രം ബാധകമായത്

1. വിഭാഗം (ആർമി/നേവി/ എയർ ഫോഴ്സ്):
2. റാങ്ക്:
3. നമ്പർ:
4. പേരും മേൽ വിലാസവും: (ഡിസ്ചാർജ് സർട്ടിഫിക്കറ്റിലുള്ളത്):
5. എൻറോൾ ചെയ്ത തീയതി:
6. ഡിസ്ചാർജ് ചെയ്ത തീയതി:
7. ട്രേഡ്:
8. ഓരോ ട്രേഡിലും എത്ര കാലത്തെ സർവ്വീസ്/പരിചയം ഉണ്ടെന്ന്: (ഓരോ ട്രേഡിലുമുള്ള സർവ്വീസ് കാലം വെവ്വേറെ അക്ഷരത്തിലും അക്കത്തിലും കാണിച്ചിരിക്കണം)

സർട്ടിഫിക്കറ്റ് നൽകുന്ന ഓഫീസറുടെ ഒപ്പും പേരും, ഔദ്യോഗിക പദവിയും.

സ്ഥലം:
തീയതി:

(ഓഫീസ് മുദ്ര)

23. അപേക്ഷാഫാറങ്ങൾ, മഷി, ഉപയോഗിച്ചോ ടൈപ്പ് ചെയ്തോ പൂർണ്ണമായി പൂരിപ്പിച്ച് അപേക്ഷകൻ തന്നെ ഒപ്പിട്ട് സമർപ്പിക്കേണ്ടതാണ്. ഇതിനു വിപരീതമായി പൂരിപ്പിച്ച് സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ അക്കാരണത്താൽതന്നെ നിരസിക്കപ്പെടുന്നതാണ്.

അപേക്ഷാ ഫാറത്തിലെ എല്ലാ കോളങ്ങളും പൂർണ്ണമായി പൂരിപ്പിച്ചിരിക്കേണ്ടതും യാതൊരു കോളവും കുത്തുകളോ വരയോ മറ്റ് അടയാളങ്ങളോ ഇട്ട് പൂരിപ്പിക്കുകയോ ശൂന്യമായി വിടുകയോ ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു. ഏതെങ്കിലും കോളത്തിൽ ആവശ്യപ്പെട്ടിട്ടുള്ള ഏതെങ്കിലും ഒരു വിവരം ഒരു പ്രത്യേക അപേക്ഷകനെ സംബന്ധിച്ചിടത്തോളം പ്രസക്തമല്ലെങ്കിൽ ആ കോളത്തിനെതിരെ Not Applicable/N. A./ 'ബാധകമല്ല' എന്ന് എഴുതേണ്ടതാണ്.

24. ചെയർമാൻ, കമ്മിഷൻമെമ്പർമാർ എന്നിവരിൽ ആരുടെയെങ്കിലും പേർക്കോ സെക്രട്ടറിയുടെ പേർക്കോ അയക്കുന്ന അപേക്ഷകൾ നിരസിക്കപ്പെടുന്നതാണ്.

25. (എ) അപേക്ഷയിലും അപേക്ഷയോടൊപ്പം ഹാജരാക്കുന്ന രേഖകളിലും കൊടുത്തിരിക്കുന്ന പേരിൽ വ്യത്യാസം ഉണ്ടെങ്കിൽ ആ രണ്ടു പേരും ഒരാളുടെതാണെന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഏതെങ്കിലും ഗസറ്റഡ് ഉദ്യോഗസ്ഥനിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(ബി) താഴെ പറയുന്ന ഏതെങ്കിലും ന്യൂനതകൾ ഉള്ള അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതാണ്.

1. നിശ്ചിത യോഗ്യതയില്ലായ്മ
2. നിശ്ചിത പ്രായപരിധിയിൽ കുറവ്
3. നിശ്ചിത പ്രായപരിധിയിൽ കൂടുതൽ
4. ഒപ്പ് ഇല്ലാത്തവ
5. തീയതി ഇല്ലാത്തവ
6. നിശ്ചിത അപേക്ഷാഫീസ് ഇല്ലാത്തവ
7. ഗസററ് വിജ്ഞാപനപ്രകാരമല്ലാതെ സമർപ്പിച്ചിട്ടുള്ള അപേക്ഷകൾ
8. അവസാന തീയതി കഴിഞ്ഞ് കിട്ടുന്നവ
9. പേരും, പോസ്റ്റൽ അഡ്രസും രേഖപ്പെടുത്തേണ്ട കോളം പൂരിപ്പിക്കാത്തവ
10. ജനനത്തീയതി നിശ്ചിത കോളത്തിൽ പൂരിപ്പിക്കാത്തവ

ജില്ലാടിസ്ഥാനത്തിലുള്ള തെരഞ്ഞെടുപ്പുകളിൽ നിശ്ചിത ജില്ലയിലേക്കല്ലാതെ സമർപ്പിക്കുന്ന അപേക്ഷകൾ

12. റ സ്ഥലത്തിന്റെയും താമസ സ്ഥലത്തിന്റെയും വില്ലേജ്, താലൂക്ക്, ഡിസ്ട്രിക്റ്റ്, സ്റ്റേറ്റ് എന്നീ കോളങ്ങൾ പൂരിപ്പിക്കാത്തവ

13. അപേക്ഷിക്കുന്ന തസ്തികയുടെ പേര്, അപേക്ഷയിൽ നൽകിയിട്ടുള്ള വിവരങ്ങളിൽ നിന്ന് വ്യക്തമാകുന്നില്ലെങ്കിൽ.

14. ജില്ലാടിസ്ഥാനത്തിലുള്ള തെരഞ്ഞെടുപ്പുകളിൽ ഒരേ വിജ്ഞാപനമനുസരിച്ച്, ഒരു തസ്തികയ്ക്ക് ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷകൾ സമർപ്പിക്കുകയാണെങ്കിൽ

(സി) യാതൊരുവിധ കാരണങ്ങളാലും നിരസിക്കപ്പെടുന്ന അപേക്ഷകളിന്മേൽ അപ്പീൽ ഉണ്ടായിരിക്കുന്നതല്ല.

26 നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും 1958-ലെ കേരളാ സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗം 14 മുതൽ 17 വരെയുള്ള ചട്ടങ്ങളിൽ വിവരിച്ചിരിക്കുന്ന സംവരണ വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസസ് ചട്ടങ്ങളുടെ രണ്ടാംഭാഗത്തുള്ള 3 (സി) വകുപ്പിന് വിധേയമായും ആയിരിക്കുന്നതുമാണ്.

കുറിപ്പ്:—ഗവൺമെന്റ് ഉടമയിലുള്ള കമ്പനികളിലെ /കോർപ്പറേഷനുകളിലെ / ബോർഡുകളിലെ നിയമനത്തിനായുള്ള ഉദ്യോഗാർത്ഥികളെ സംബന്ധിച്ചിടത്തോളം കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) വകുപ്പ് ബാധകമല്ല. എന്നാൽ ഈ കാര്യത്തിൽ കമ്പനി/കോർപ്പറേഷൻ/ബോർഡ് അംഗീകരിച്ചിട്ടുള്ള ചട്ടങ്ങൾ ഇവർക്ക് ബാധകമായിരിക്കുന്നതാണ്.

27. (എ) ഉദ്യോഗാർത്ഥികൾ അപേക്ഷാ ഫാറത്തിൽ അവകാശപ്പെടുന്ന ജനനത്തീയതി, പരീക്ഷാ യോഗ്യതകൾ, പരിചയം, ജാതി ഇവ ശരിയാണെന്ന് കമ്മീഷന് ബോദ്ധ്യമാകുന്നതുവരെ ഇവയെല്ലാം, താൽക്കാലികമായി മാത്രമേ കമ്മീഷൻ അംഗീകരിക്കുകയുള്ളൂ. ഏതെങ്കിലും പരീക്ഷയ്ക്ക് പ്രവേശനം നൽകിയതുകൊണ്ടോ, ഇന്റർവ്യൂവിന് ക്ഷണിക്കപ്പെട്ടതുകൊണ്ടോ റാങ്ക് ലിസ്റ്റിൽ പേര് ഉൾപ്പെടുത്തിയിട്ടുള്ളതുകൊണ്ടോ മാത്രം ഉദ്യോഗാർത്ഥികൾക്ക് നിയമനത്തിന് അർഹതയുള്ളതായി കണക്കാക്കാവുന്നതല്ല. അതിനാൽ തിരഞ്ഞെടുക്കപ്പെടാൻ ഉദ്യോഗാർത്ഥികൾക്കുള്ള അർഹത എല്ലാ ഘട്ടങ്ങളിലും താൽക്കാലികമായിരിക്കുന്നതും, തിരഞ്ഞെടുക്കപ്പെട്ടു കഴിഞ്ഞാലും അർഹത നിരസിക്കുവാനുള്ള അധികാരം കമ്മീഷന് ഉണ്ടായിരിക്കുന്നതാണ്.

(ബി) ഉദ്യോഗാർത്ഥിയുടെ പേര് റാങ്ക് ലിസ്റ്റിലോ അഡ്വൈസ് ലിസ്റ്റിലോ ഉൾപ്പെടുത്തിയെന്നത് നിയമനം ലഭിക്കുന്നതിന് ഉറപ്പായി കണക്കാക്കാവുന്നതല്ല.

28. ഉദ്യോഗാർത്ഥികൾ ഈ വിജ്ഞാപനത്തിലെ നിബന്ധനകളും വ്യവസ്ഥകളും അനുസരിച്ചും അപേക്ഷാഫാറത്തിൽ കൊടുത്തിട്ടുള്ള നിർദ്ദേശങ്ങൾ അനുസരിച്ചും അപേക്ഷകൾ സമർപ്പിക്കേണ്ടതാണ്. അതനുസൃതമല്ലാത്ത ഏതപേക്ഷയും നിരസിക്കുന്നതിന് കമ്മീഷന് അധികാരമുണ്ടായിരിക്കും.

29. മുന്നറിയിപ്പ്.—താഴെ പറയുന്ന നടപടി ദൂഷ്യങ്ങൾക്കെതിരെ (Misconduct) അപേക്ഷകർക്ക് പ്രധാനമായ മുന്നറിയിപ്പു നൽകുകയും അത്തരം ഏതെങ്കിലും നടപടി ദൂഷ്യത്തിൽ ഏർപ്പെടുന്ന അപേക്ഷകരെ ഏതൊരു ജോലിക്ക് അവർ അപേക്ഷിക്കുന്നുവോ അതിലേക്ക് പരിഗണിക്കപ്പെടുന്നതിന് അയോഗ്യരാക്കുകയോ സ്ഥിരമായോ ഒരു നിശ്ചിത കാലത്തേക്കോ കേരള പബ്ലിക് സർവ്വീസ് കമ്മീഷന് അപേക്ഷകൾ അയക്കുന്നതിൽ നിന്നും നിരോധിക്കുകയോ അവർ പങ്കെടുക്കുന്ന പ്രായോഗിക പരീക്ഷയിൽ നിർമ്മിക്കുന്ന സാധനങ്ങളോ എഴുത്തു പരീക്ഷയിലെ ഉത്തരക്കടലാസുകളോ അസാധുവാക്കുകയോ അവരുടെമേൽ ക്രിമിനൽ നടപടികൾ എടുക്കുകയോ അവർ ഏതെങ്കിലും ജോലിയിൽ നിയമിക്കപ്പെട്ടുകഴിഞ്ഞുവെങ്കിൽ ആ ജോലിയിൽ നിന്നും അവരെ നീക്കം ചെയ്യുകയോ, ഡിസ്മിസ് ചെയ്യുകയോ അനുയോജ്യമായ മറ്റു അച്ചടക്ക നടപടികൾ അവരുടെ നേരെ സ്വീകരിക്കുകയോ മേൽപ്പറഞ്ഞവയിൽ ഒന്നോ ഒന്നിലധികമോ നടപടികൾ അവർക്കെതിരായി കൈക്കൊള്ളുകയോ ചെയ്യുന്നതാണെന്നുള്ള വിവരം അപേക്ഷകരെ ബോദ്ധ്യപ്പെടുത്തിക്കൊള്ളുകയും ചെയ്യുന്നു.

(1) കേരള പബ്ലിക് സർവ്വീസ് കമ്മീഷനോ ജില്ലാ ആഫീസുകൾക്കോ അപേക്ഷ സമർപ്പിച്ചിട്ടുള്ള ഒരു ഉദ്യോഗാർത്ഥിയോ, അയാൾക്കുവേണ്ടി മറ്റാരെങ്കിലുമോ കമ്മീഷൻ ചെയർമാനെയോ, കമ്മീഷനിലെ അംഗങ്ങളെയോ, കമ്മീഷനെയോ ഇന്റർവ്യൂവിൽ സഹായിക്കുന്ന ഉപദേഷ്ടാക്കളെയോ പരീക്ഷകരെയോ സ്വാധീനിക്കുവാനുള്ള ഏതെങ്കിലും ശ്രമം.

(2) അനർഹമായ ആനുകൂല്യങ്ങൾക്കുവേണ്ടിയോ കമ്മീഷന്റെ ഉത്തരവിൻപ്രകാരം ഔദ്യോഗിക പ്രഖ്യാപനമുണ്ടാകുന്നതുവരെ രഹസ്യമായി വച്ചിരിക്കേണ്ട വിവരങ്ങൾ ചോർത്തിയെടുക്കുന്നതിനുവേണ്ടിയോ കമ്മീഷന്റെ ആഫീസുകളിലെ ഉദ്യോഗസ്ഥന്മാരെ സ്വാധീനിക്കുവാനുള്ള ഏതെങ്കിലും ശ്രമം.

(3) കേരള പബ്ലിക് സർവ്വീസ് കമ്മീഷന് ഏതെങ്കിലും ജോലിക്ക് നടത്തുന്ന സെലക്ഷനുവേണ്ടി അയക്കുന്ന അപേക്ഷയിലോ സെലക്ഷൻ സംബന്ധിച്ച് ഹാജരാക്കുന്ന മറ്റു പ്രമാണങ്ങളിലോ കളവായ വിവരങ്ങൾ രേഖപ്പെടുത്തുകയോ, സെലക്ഷൻ കാര്യത്തിൽ സംഗതമായ ഏതെങ്കിലും സാരമായ വസ്തുതകൾ മന:പൂർവ്വം കമ്മീഷനിൽ നിന്ന് മറച്ചുവയ്ക്കുകയോ ചെയ്യൽ.

(4) കമ്മീഷൻ മുമ്പാകെ കളവായതോ കൃത്രിമമായതോ ആയ പ്രമാണങ്ങൾ ഹാജരാക്കുകയോ കമ്മീഷൻ മുമ്പാകെ ഏതെങ്കിലും ജോലിക്കുള്ള സെലക്ഷൻ സംബന്ധമായി ഹാജരാക്കുന്ന പ്രമാണങ്ങളിൽ കൃത്രിമമായി മാറ്റങ്ങൾ വരുത്തുകയോ ചെയ്യൽ.

(5) കമ്മീഷൻ മുൻപാകെ ഒരു ജോലിക്കുള്ള സെലക്ഷനിൽ തന്റെ എതിരാളിയായ ഒരു അപേക്ഷകനെക്കുറിച്ച് കളവായ ഏതെങ്കിലും പരാതി ബോധിപ്പിക്കാനുള്ള ശ്രമം.

(6) ഏതെങ്കിലും സെലക്ഷനിൽ കമ്മീഷനെയോ കമ്മീഷനെ സഹായിക്കുന്ന ഉപദേഷ്ടാക്കളേയോ പരീക്ഷകരെയോ, കമ്മീഷന്റെ ഉദ്യോഗസ്ഥന്മാരേയോ പറ്റി കളവായ ആരോപണങ്ങൾ ഉന്നയിക്കൽ.

(7) കമ്മീഷൻ നടത്തുന്ന ഇന്റർവ്യൂവിലോ പരീക്ഷകളിലോ അനുചിതമായുള്ള പെരുമാറ്റം.

(8) കമ്മീഷൻ നടത്തുന്ന പരീക്ഷകളുടെ ഉത്തരക്കടലാസുകളിലും ഹാൾടിക്കറ്റുകളിലും നൽകിയിട്ടുള്ള നിർദ്ദേശങ്ങൾക്കെതിരായി പ്രവർത്തിക്കൽ.

(9) കമ്മീഷൻ നടത്തുന്ന ഏതെങ്കിലും സെലക്ഷൻ നീതിപൂർവ്വകമായി കൈകാര്യം ചെയ്യുന്നതിന് പ്രതികൂലമായി ബാധിക്കാവുന്നതായി കമ്മീഷന് തോന്നുന്ന ഏതെങ്കിലും പ്രവർത്തനത്തിൽ ഏർപ്പെടൽ

എൻ. ജി. പ്രഭാകരൻ,
സെക്രട്ടറി

തിരുവനന്തപുരം. പബ്ലിക് സർവ്വീസ് കമ്മീഷൻ.

അനുബന്ധം—I (ഒന്ന്)

കേരള സംസ്ഥാനത്തിലെ പട്ടികജാതികളുടെയും പട്ടികവർഗ്ഗങ്ങളുടെയും ലിസ്റ്റ്

[As amended by the Scheduled Castes and Scheduled Tribes Order (Amendment) Act, 1976]

കേരള സംസ്ഥാനത്തിലെ പട്ടികജാതികൾ

(Scheduled Castes of Kerala)

(1) അജില
(2) അയ്യനവർ
(3) അരുന്ധതിയാർ
(4) ആദിആന്ധ്ര
(5) ആദികർണ്ണാടക
(6) ആദിദ്രാവിഡ
(7) കാക്കാലൻ
(8) കടൈയൻ
(9) കണക്കൻ, പടന്ന
(10) കല്ലാടി
(11) കരിമ്പാലൻ
(12) കവറ
(13) കുടുംബൻ
(14) കുറവൻ, സിദ്ധനർ
(15) കൂടൻ, കൂഡൻ
(16) കൂസ
(17) ഗവറ
(18) ഗൊഡഗാളി
(19) ഗൊഡ്ഡ
(20) ഗോസാംഗി
(21) ചക്കിലിയൻ
(22) ചാമർ, മുച്ചി
(23) ചണ്ഡാല
(24) ചെറുമൻ
(25) ഡോംബൻ
(26) തണ്ടാൻ
(27) തോട്ടി
(28) നായാടി
(29) നൽക്കടയ
(30) നാലകേയവ
(31) പടന്നൻ
(32) പതിയാൻ
(33) പുതിരൈവണ്ണാൻ
(34) പാമ്പാട
(35) പാണൻ
(36) പഞ്ചമ
(37) പറൈയൻ, പറയൻ, സാംബവർ
(38) പരവൻ
(39) പെരുമണ്ണാൻ
(40) പുലയൻ, ചേരമർ
(41) പുലയവേട്ടുവൻ
(42) പള്ളൻ
(43) പള്ളുവൻ
(44) ബാകുഡ
(45) ബതട
(46) ബാൻഡി
(47) ബൈരവാ
(48) ബല്ലറ
(49) ബോയൻ (പഴയ മലബാർ ജില്ലയിലൊഴികെ)
(50) ഭരതർ
(51) മണ്ണാൻ
(52) മൈല
(53) മലയൻ (പഴയ മലബാർ ജില്ലയിൽ മാത്രം)
(54) മാവിലൻ
(55) മോഗർ
(56) മുണ്ടാല
(57) വണ്ണാൻ
(58) വള്ളുവൻ
(59) വള്ളോൻ
(60) വേടൻ
(61) വേട്ടുവൻ
(62) വേലൻ
(63) സമഗാര
(64) സാംബൻ
(65) സെമ്മാൻ
(66) ഹസ്ല
(67) ഹോലെയ
(68) റണെയർ

കേരള സംസ്ഥാനത്തിലെ പട്ടിക വർഗ്ഗങ്ങൾ

(Scheduled Tribes of Kerala)

(1) അടിയൻ
(2) അരണ്ടൻ
(3) ഇരുളർ, ഇരുളൻ
(4) ഉള്ളാടൻ
(5) ഊരാളി
(6) ഇരവാലൻ
(7) കമ്മാറ (പഴയ മലബാർ ജില്ലയിൽ മാത്രം)
(8) കാടർ
(9) കാട്ടുനായ്ക്കൻ
(10) കാണിക്കാരൻ, കാണിക്കർ
(11) കുടിയ, മേലക്കുടി
(12) കുറിച്ചിയൻ
(13) കുറുമൻ
(14) കുറുമ്പൻ
(15) കൊച്ചുവേലൻ
(16) കൊണ്ടകപ്പുസ്
(17) കൊണ്ടറെഡ്ഡി
(18) കൊരഗ
(19) കോട
(20) പള്ളെയൻ
(21) പള്ളിയൻ
(22) പള്ളിയർ
(23) പണിയൻ
(24) മന്നാൻ
(25) മലക്കുറവൻ
(26) മലയൻ (പഴയ മലബാർ ജില്ലയിലൊഴികെ)
(27) മലസർ
(28) മല അരയൻ
(29) മറാട്ടി (കണ്ണൂർ ജില്ലയിലെ ഹോസ്ദുർഗ്, കാസർഗോഡ് എന്നീ താലൂക്കുകളിൽ മാത്രം)
(30) മലയരയൻ
(31) മലപണ്ടാരം
(32) മലവേടൻ
(33) മഹാമലസർ
(34) മുതുവാൻ, മുഡുഗർ, മുഡുവൻ
(35) ഹിൽപുലയൻ

കുറിപ്പ്:—മുകളിൽ കൊടുത്തിട്ടുള്ള ലിസ്റ്റുകളിൽ മലബാർ ജില്ല എന്നതുകൊണ്ടു് അർത്ഥമാക്കുന്നത് 1956-ലെ സ്റ്റേറ്റ്സ് റീ ഓർഗനൈസേഷൻ ആക്റ്റിലെ സെക്ഷൻ 5-ലെ സബ് സെക്ഷൻ (2)-ൽ പരാമർശിച്ചിട്ടുള്ള മലബാർ ജില്ല ആകുന്നു.

## അനുബന്ധം—2

## ഒ.ബി.സി. പിന്നോക്ക സമുദായങ്ങളുടെ ലിസ്റ്റ്

### സംസ്ഥാനമൊട്ടാകെ

(1) അഗസ (Agasa)
(2) അമ്പലക്കാരൻ
(3) ആംഗ്ലോ ഇൻഡ്യൻ
(4) അരേമരാട്ടി (Aremaratti)
(5) ആര്യ
(6) ബണ്ഡാരി
(7) ബില്ലവ
(8) ചക്കാലസ്
(9) ചവളക്കാരൻ
(10) ചെട്ടി [കോട്ടാർ ചെട്ടി, പാറക്കചെട്ടി, എല്ലൂർ ചെട്ടി, ആറ്റിങ്ങൽ ചെട്ടി, പുതുക്കട ചെട്ടി, ഇരണിയൽ ചെട്ടി, ശ്രീപണ്ഡാര ചെട്ടി, തെലുങ്കു ചെട്ടി, ഉദയംകുളങ്ങര ചെട്ടി, പേരൂർക്കട ചെട്ടി, സാധു ചെട്ടി, 24 മന ചെട്ടി (24 Manai Chetties), വയനാടൻ ചെട്ടി, കലവറ ചെട്ടി.]
(11) ദേവാഡിഗ (Devadiga)
(12) ദേവാംഗ (Devanga)
(13) ധീവരർ (അരയൻ, അരയവത്തി, മുക്കുവൻ അല്ലെങ്കിൽ മുകയ, മൊഗവീരർ, വാലൻ) Dheevara (Arayas, Arayavathis, Mukuvan or Mukaya, Mogaveera and Valans)
(14) ഈഴവരും തീയരും
(15) ഈഴവാത്തി
(16) എഴുത്തച്ഛൻ
(17) ഗണിക
(18) ഗട്ടി (Gati)
(19) ഗൗഡ (Gowda)
(20) ഹെഗ്ഡേ (Hegde)
(21) ഇഴുവൻ (ഇല്ലുവൻ) Ezhuvan, Illuvan or Ezhuvan
(22) ജോഗി
(23) കടുപ്പട്ടൻ (Kaduppattan)
(24) കയ്ക്കോലൻ (Kaikolan)
(25) കളരിപണിക്കർ (കളരിപ്പണിക്കർ)
(26) കളരിക്കുറുപ്പ് അല്ലെങ്കിൽ കളരിപ്പണിക്കർ
(27) വിശ്വകർമ്മ (ആശാരി, ചപ്റ്റത്ത ഗ്രാമ കല്ലാശാരി, കൽത്തച്ചൻ, കമ്മാള, കംസല, കന്നാൻ, കരുവാൻ, കിടാരൻ, കൊല്ലൻ, മലയാള കമ്മാള, മൂശാരി, പാണ്ടിക്കമ്മാള, പാണ്ടിത്തട്ടാൻ, പെരുംകൊല്ലൻ, തച്ചൻ, തട്ടാൻ, വില്ലിക്കുറുപ്പ്, വില്ലാശാൻ, വിശ്വബ്രാഹ്മണൻ അല്ലെങ്കിൽ വിശ്വബ്രഹ്മണർ, വിശ്വകർമ്മാള)
(28) കന്നടിയൻ (Kannadians)
(29) കണിശു അല്ലെങ്കിൽ കണിയാർ, പണിക്കർ, കാണി അല്ലെങ്കിൽ കണിയാൻ, (ഗണക) അല്ലെങ്കിൽ കണിശാൻ അല്ലെങ്കിൽ കമ്പൻ (Kampan)
(30) കാവുതിയൻ (Kavuthiyan)
(31) കാവുടിയാരു (Kavudiyaru)
(32) കൊടിയാർ (Kodiyar)
(33) കൃഷ്ണൻവക
(34) കേരള മുതലി (Kerala Mudalis)
(35) കുടുംബി
(36) കുശവൻ (കുലാല) ആന്ധ്രാ നായർ ആന്ധ്രുരു നായർ
(37) കുംബരൻ (Kumbaran) ആന്ധ്രാ നായർ അല്ലെങ്കിൽ ആന്ധ്രുരു നായർ.
(38) ലത്തീൻ കത്തോലിക്കർ
(39) മടിവല (Madivalas)
(40) മാപ്പിള
(41) മറവൻ (Maravans)
(42) മരുത്തുവർ (Maruthuvars)
(43) മുസ്ലീം
(44) നാടാർ (ഹിന്ദുനാടാരും എസ്. ഐ. യു. സി. യിൽ ഉൾപ്പെട്ട നാടാരും)
(45) നായിക്കൻ
(46) ഓടൻ (ആന്ധ്രാ നായർ അല്ലെങ്കിൽ ആന്ധ്രുരു നായർ)
(47) ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്ത പട്ടികജാതിക്കാർ
(48) പണ്ഡിതർ
(49) പന്നിയാർ (Panniyar)
(50) പട്ടാര്യ
(51) പെരുവണ്ണാൻ (വാരണവർ) (Varanavar)
(52) പുള്ളുവൻ
(53) രാജപുർ (Rajapur)
(54) ശക്രവർ (കാവതി)
(55) സൗരാഷ്ട്രർ
(56) ശാലിയർ (Saliyas)
(57) സേനയ്തലവൻ (എളവാണിയ) (Elavaniyar)
(58) എസ്. ഐ. യു. സി. (44-ാം വിഭാഗത്തിൽ പറഞ്ഞിട്ടുള്ള നാടാർ ഒഴിച്ചുള്ളവർ)
(59) തച്ചർ (Thacher)
(60) തോൽകൊല്ലൻ (Tholkollans)
(61) തൊട്ടിയൻ
(62) വടുവൻ, വടുഗൻ, വടുകർ, വടുക (വടുകൻ)
(63) വേളാൻ (Velan)
(64) വാണിയൻ, (വാണിക, വാണിക വൈശ്യം, വാണിഭചെട്ടി, വാണിയ ചെട്ടി, അയിരവർ, നാഗരതർ, വാണിയൻ)
(65) വാണിയർ (Vaniyar)
(66) വക്കലിഗ (Vakkaliga)
(67) വീരശൈവ (യോഗി, യോഗീശ്വരൻ)
(68) വെളുത്തേടത്ത് നായർ (വെളുത്തേടൻ, വണ്ണാത്താൻ)
(69) വിളക്കിത്തല നായർ (വിളക്കിത്തലവൻ)
(70) യാദവൻ (കോലയ, ആയർ, മായർ, മണിയാനി, ഇരുമൻ)

### II മലബാർ ജില്ലയിൽ

(1) ആന്ധ്രാ നായർ, ആന്ധ്രുരു നായർ
(2) ബോയൻ
(3) ഗഞ്ജാം റെഡ്ഡി (Ganjam Reddis)
(4) വിഷവൻ (Vishavan)

### III മലബാർ ഡിസ്ട്രിക്റ്റ് ഒഴികെ സംസ്ഥാനമൊട്ടാകെ

(1) കമ്മര (Kammara)
(2) മലയൻ
(3) മലയേക്കണ്ടി (Malayekandi)
(4) റെഡ്യാർ

### IV മലബാർ ഡിസ്ട്രിക്റ്റിലെ കാസർകോട് താലൂക്ക് ഒഴികെ സംസ്ഥാനമൊട്ടാകെ

മറാട്ടി (Marati)

വിശദീകരണം:—ഈ പട്ടികയിൽ മലബാർ ജില്ല എന്നതുകൊണ്ട് അർത്ഥമാക്കുന്നത് 1956-ലെ സ്റ്റേറ്റ്സ് റീ ഓർഗനൈസേഷൻ ആക്റ്റിലെ സെക്ഷൻ 5-ൽ സബ്സെക്ഷൻ (2)-ൽ പരാമർശിച്ചിട്ടുള്ള മലബാർ ഡിസ്ട്രിക്റ്റ് ആണ്.

| (1) | (2) | | (3) | (4) | | | |
|---|---|---|---|---|---|---|---|
| 9 | തണ്ണീർമുക്കം തെക്ക് വില്ലേജ് ഓഫീസ് | | തണ്ണീർമുക്കം തെക്ക് | | | | |
| 10 | തണ്ണീർമുക്കം വടക്ക് | ,, | തണ്ണീർമുക്കം വടക്ക് | 6-6-1984 | മുതൽ | 11-6-1984 | വരെ |
| 11 | കൊക്കോതമംഗലം | ,, | കൊക്കോതമംഗലം | | | | |
| 12 | ചേർത്തല വടക്ക് | ,, | ചേർത്തല വടക്ക് | 12-6-1984 | മുതൽ | 16-6-1984 | വരെ |
| 13 | പള്ളിപ്പുറം | ,, | പള്ളിപ്പുറം | | | | |
| 14 | തൈക്കാട്ടുശ്ശേരി | ,, | തൈക്കാട്ടുശ്ശേരി | 18-6-1984 | മുതൽ | 23-6-1984 | വരെ |
| 15 | പാണാവള്ളി | ,, | പാണാവള്ളി | | | | |
| 16 | മററത്തിൽഭാഗം | ,, | മററത്തിൽഭാഗം | 25-6-1984 | മുതൽ | 30-6-1984 | വരെ |

റവന്യൂ ഡിവിഷണൽ ആഫീസ്,
ആലപ്പുഴ.

ജി. ജി. തോംസൺ,
സബ് കളക്ടർ ആന്റ് ജമാബന്തി ഓഫീസർ.

## Karthigappally Taluk

പരസ്യം

(1)

നമ്പർ 3/84. 1984 മാർച്ച് 17.

കാർത്തികപ്പള്ളി താലൂക്കിൽ വീയപുരം വില്ലേജിൽ കാരിച്ചാൽ മുറിയിൽ പുത്തൻ വീട്ടിൽ ബി. രാധമ്മ തന്റെ ഭർത്താവ് മോഹനൻ നായർ 28-7-1983-ൽ മരിച്ചുപോയി എന്നും പരേതന് നെടുങ്ങാടി ബാങ്കിന്റെ ഹരിപ്പാട് ശാഖയിൽ 294-ാം നമ്പർ അക്കൗണ്ടിൽ നിക്ഷേപിച്ചിട്ടുള്ള 13 രൂപയും ടി ബാങ്കിൽ 117/83-ാം നമ്പരിൽ 1,120 രൂപയുടെ സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചത് തിരികെ വാങ്ങുന്നതിനും അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ വീയപുരം വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തി റിക്കാർഡുകൾ പരിശോധിച്ചതിൽ ടി മോഹനൻ നായർ 28-7-1983-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ബി. രാധമ്മ, മാതാവ് സരസ്വതിയമ്മ, പിതാവ് രാമകൃഷ്ണൻ നായർ എന്നീ മൂന്നുപേരിൽ മാതാപിതാക്കൾ അവരുടെ അവകാശം രേഖാമൂലം ബി. രാധമ്മയ്ക്ക് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ സ്വർണ്ണ ഉരുപ്പടികളും നിക്ഷേപത്തുകയും തിരികെ വാങ്ങുന്നതിന് അവകാശി ഭാര്യ ബി. രാധമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ H.S.C-2/84. 1984 മാർച്ച് 17.

കാർത്തികപ്പള്ളി താലൂക്കിൽ ചേപ്പാട് വില്ലേജിൽ ഏവൂർ വടക്ക് തുണ്ടിൽ വീട്ടിൽ പി. ഭാരതിയമ്മ തന്റെ ഭർത്താവ് ടിയിൽ എസ്. ററി. കേശവൻ നായർ 2-10-1983-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ 300 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ ചേപ്പാട് വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എസ്. ററി. കേശവൻ നായർ 2-10-1983-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ പി. ഭാരതിയമ്മ, മക്കൾ ഇന്ദിരാമ്മ, പത്മ എന്നീ മൂന്നുപേർ മാത്രമേയുള്ളു എന്നും മക്കൾ രണ്ടുപേരും അവരുടെ അവകാശം രേഖാമൂലം ഭാരതിയമ്മക്ക് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് 2074-ാം നമ്പർ പെൻഷൻ ബുക്കു പ്രകാരം 300 രൂപ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ പി. ഭാരതിയമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ H.S.C. 1/84. 1984 മാർച്ച് 17.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ പെരുങ്ങാല മുറിയിൽ വാഴുവേലി കിഴക്കതിൽനിന്നും കാഞ്ഞിക്കലേത്തുകോട്ടയിൽ കെ. ദേവകിയമ്മ തന്റെ ഭർത്താവ് ടിയിൽ വി. കൃഷ്ണകുറുപ്പ് 8-11-1982-ൽ മരിച്ചുപോയി എന്നും പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശിക, ക്ഷാമബത്ത എന്നീ ഇനങ്ങളിൽ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി വി. കൃഷ്ണകുറുപ്പ് 8-11-1982-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കെ. ദേവകിയമ്മ, കെ. ബാലകൃഷ്ണകുറുപ്പ്, കെ. ഗോപിനാഥകുറുപ്പ്, ഡി. രത്നമ്മ, കെ. കുട്ടപ്പക്കുറുപ്പ് എന്നീ അഞ്ചുപേർ മാത്രമേയുള്ളു എന്നും മക്കൾ എല്ലാപേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശി ഭാര്യ കെ. ദേവകിയമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ H.S.C. 8/84. 1984 മാർച്ച് 17.

കാർത്തികപ്പള്ളി താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ തെക്കുംകൊച്ചു മുറിയിൽ തുണ്ടുപറമ്പിൽ വീട്ടിൽ ജി. ഓമനയമ്മ തന്റെ ഭർത്താവ് ടിയിൽ എം. കേശവൻ നായർ 2-12-1983-ൽ മരിച്ചുപോയി എന്നും പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശികയിനത്തിൽ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജ് ആഫീസർ മുഖേന അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എം. കേശവൻ നായർ 2-12-1983-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ജി. ഓമനയമ്മ, മക്കൾ രോഹിണിയമ്മ, രാധമ്മ, രാധാകൃഷ്ണപിള്ള, രേണുക എന്നീ അഞ്ചുപേരിൽ മൈനർ രാധാകൃഷ്ണപിള്ള, രേണുക എന്നിവർ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന്, മിലിട്ടറി പെൻഷൻ കുടിശ്ശികയിനത്തിൽ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ ജി. ഓമനയമ്മ, മക്കൾ രോഹിണിയമ്മ, രാധമ്മ എന്നീ മൂന്നുപേർ മാത്രമാണെന്ന് കാണിച്ച്

അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ H.S.C. 4/84. 1984 മാർച്ച് 17.

കാർത്തികപ്പള്ളി താലൂക്കിൽ കരുവാറ്റാ വില്ലേജിൽ കരുവാറ്റാ വടക്കുംമുറിയിൽ മാലിയിൽ എന്നുംകൂടി വിട്ടുപേരുള്ള രാധാഭവനത്തിൽ രാജമ്മ തന്റെ ഭർത്താവ് ടിയിൽ പി. കെ. നാരായണപിള്ള 14-11-1983-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ കരുവാറ്റാ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. കെ. നാരായണപിള്ള 14-11-1983-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ രാജമ്മ, മക്കൾ നിർമ്മലകുമാരി, വനജകുമാരി, രാധാകൃഷ്ണക്കുറുപ്പ്, സുഷമകുമാരി എന്നിവർ അഞ്ചുപേരിൽ മൈനർ രാധാകൃഷ്ണക്കുറുപ്പ്, സുഷമകുമാരി എന്നിവർ രാജമ്മയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു. നിർമ്മലകുമാരി, വനജകുമാരി എന്നിവരുടെ അവകാശം രേഖാമൂലം മാതാവിന് ഒഴിഞ്ഞുകൊടുത്തിരിക്കുന്നു. ആകയാൽ പരേതന് മുകളിൽ പറഞ്ഞ പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശി ഭാര്യ രാജമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കാർത്തികപ്പള്ളി.

(ഒപ്പ്)
തഹശീൽദാർ.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്ക് ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്ന വിജ്ഞാപനം.

(1)

നമ്പർ സി3-2063/83. 1984 ഏപ്രിൽ 2.

അമ്പലപ്പുഴ താലൂക്കിൽ, ആര്യാട് വടക്ക് വില്ലേജിൽ, മണ്ണഞ്ചേരി മുറിയിൽ, ചന്ദ്രഭവനത്തിൽ ശ്രീമതി പാറുക്കുട്ടിയമ്മ തന്റെ ഭർത്താവ് ശ്രീ. കൃഷ്ണപിള്ള റ്റി. ബി. രോഗത്താൽ ആലപ്പുഴ ജില്ലാ ആശുപത്രിയിൽ വെച്ച് 17-1-1983-ൽ മരിച്ചുപോയി എന്നും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ, ആലപ്പുഴ ശാഖയിൽ എസ്. ബി. അക്കൗണ്ടായി 1,240 രൂപ തിരിച്ചെടുക്കുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് വടക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവ് ശ്രീ. കൃഷ്ണപിള്ള 17-1-1983-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ വിവരിക്കുന്നവർ മാത്രമാണുള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പാറുക്കുട്ടിയമ്മ | ഭാര്യ | 62 |
| 2 | റ്റി. കെ. ഗോപാലകൃഷ്ണൻ | മകൻ | 39 |
| 3 | റ്റി. കെ. അയ്യപ്പൻ നായർ | " | 31 |

മേൽവിവരിച്ച പേരുകാരാണ് മരിച്ചുപോയ ശ്രീ. കൃഷ്ണപിള്ളയുടെ അനന്തരാവകാശികളെന്ന് സ്ഥാപിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്.

അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി3-3566/84. 1984 ഏപ്രിൽ 2.

അമ്പലപ്പുഴ താലൂക്കിൽ ആര്യാട് തെക്ക് വില്ലേജിൽ സനാതനം വാർഡിൽ, കടയിൽ വീട്ടിൽ ശ്രീമതി സി. സുലേഖ തന്റെ അമ്മയുടെ സഹോദരിയായിരുന്നതും, സർക്കാർ സർവ്വീസിൽ സബ് രജിസ്ട്രാർ ആയി ജോലിനോക്കി റിട്ടയർ ചെയ്തതുമായ ശ്രീമതി ഭാനുമതി 26-7-1983-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് ട്രഷറിയിൽ നിന്നും ബാങ്കിൽ നിന്നും മറ്റുമായി ഏകദേശം 2,200 രൂപയോളം വരുന്ന തുക കൈപ്പറ്റുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആര്യാട് തെക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ അമ്മയുടെ സഹോദരി ശ്രീമതി ഭാനുമതി 26-7-1983-ൽ മരിച്ചുപോയി എന്നും അനന്തരാവകാശിയായി അപേക്ഷകയായ ശ്രീമതി സി. സുലേഖ മാത്രമാണുള്ളതെന്നും അറിവായിരിക്കുന്നു. പരേതയ്ക്ക് മാതാപിതാക്കളോ, ഭർത്താവോ, കുട്ടികളോ, സഹോദരങ്ങളോ ജീവിച്ചിരിപ്പില്ല.

ശ്രീമതി സി. സുലേഖ മാത്രമാണ് മരിച്ചുപോയ ശ്രീമതി ഭാനുമതിയുടെ അനന്തരാവകാശിയെന്ന് സ്ഥാപിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

അമ്പലപ്പുഴ.

(ഒപ്പ്)
തഹശീൽദാർ.

## Shertallai Taluk

പരസ്യം

(1)

ഡി3-2216/84. 1984 ഏപ്രിൽ 9.

ചേർത്തല താലൂക്കിൽ തുറവൂർ തെക്കു വില്ലേജിൽ പടിഞ്ഞാറുംകര തെക്കുംമുറിയിൽ വലിയ വീട്ടിൽ തോമസ് മരിച്ചുപോയെന്നും ടിയാന് വാടകയിനത്തിൽ ഫിഷറീസ് വകുപ്പിൽനിന്നും കിട്ടാനുള്ള 2,000 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റു നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ തോമസ് മേരി ബോധിപ്പിച്ച അപേക്ഷയിന്മേൽ തുറവൂർ തെക്കു വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ശ്രീ. തോമസ് 27-11-1983-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ത്രേസ്യാമ്മ | മാതാവ് | 72 |
| 2 | മേരി | ഭാര്യ | |
| 3 | നെൽസൺ | മകൻ | 17 |
| 4 | ഷെൽറൺ | ടി | 14 |
| 5 | ബെൽസൺ | ടി | 12 |
| 6 | ഓമന | മകൾ | 8 |

അതിനാൽ പരേതന് ഫിഷറീസ് വകുപ്പിൽനിന്നു പ്രതിമാസം ലഭിക്കുവാനുള്ള മേൽവിവരിച്ച സംഖ്യ വാങ്ങിയെടുക്കുന്ന തിനുള്ള നിയമാനുസൃത അവകാശികൾ മേൽ പേരു പറഞ്ഞവരാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരായി സമർപ്പിക്കേണ്ടതാണ്. കാലാവധിക്കു ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല

(2)

ഡി3-4220/84. 1984 ഏപ്രിൽ 4.

ചേർത്തല താലൂക്കിൽ വയലാർ ഈസ്റ്റ് വില്ലേജ് പട്ടണക്കാട് മുറിയിൽ പനക്കൽ വീട്ടിൽ ആന്റണി സെബാസ്റ്റ്യൻ മരിച്ചുപോയെന്നും ടിയാന് ഭൂമി പൊന്നുംവിലയ്ക്കെടുത്തതിന്റെ പ്രതിഫലമായി ആലപ്പുഴ ലാന്റ് അക്വിസിഷൻ സ്പെഷ്യൽ തഹശീൽദാർ ആഫീസിൽ നിന്നും ലഭിക്കുവാനുള്ള 663 രൂപ 23 പൈസ വാങ്ങിയെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ ശോശാമ്മ സെബാസ്റ്റ്യൻ ബോധിപ്പിച്ച അപേക്ഷയിൻമേൽ വയലാർ ഈസ്റ്റ് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. ആന്റണി സെബാസ്റ്റ്യൻ 1979 സെപ്റ്റംബർ 11-ന് മരിച്ചുപോയെന്നും ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും റിപ്പോർട്ടു ലഭിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശോശാമ്മ | ഭാര്യ | 51 |
| 2 | ജോഴ്സി | മകൾ | 24 |
| 3 | സന്തോഷ് | മകൻ | 22 |
| 4 | മാമച്ചൻ | ,, | 20 |

ഇതിൽ 2 മുതൽ 4 വരെ കക്ഷികൾ മാതാവായ 1-ാം പേരുകാരിയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് രേഖാമൂലം സമ്മതം നൽകിയിട്ടുണ്ട്.

അതിനാൽ പരേതന് ആലപ്പുഴ ലാന്റ് അക്വിസിഷൻ സ്പെഷ്യൽ തഹശീൽദാർ ഓഫീസിൽ നിന്നും കിട്ടുവാനുള്ള മേൽവിവരിച്ച സംഖ്യ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ വയലാർ ഈസ്റ്റ് വില്ലേജ് പട്ടണക്കാട് മുറിയിൽ പനയ്ക്കൽ ശോശാമ്മ സെബാസ്റ്റ്യൻ ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ, ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ഓഫീസിൽ സമർപ്പിക്കേണ്ടതാണ്. കാലാവധിക്ക് ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ചേർത്തല. — പി. കെ. സുകുമാരൻ നായർ, തഹശീൽദാർ.

## Mavelikara Taluk

പരസ്യം

(1)

നമ്പർ എച്ച്. സി. 24/84/സി4. 1984 ഏപ്രിൽ 11.

മാവേലിക്കര താലൂക്കിൽ കണ്ണമംഗലം വില്ലേജിൽ ടി തെക്കും മുറിയിൽ ആനന്ദഭവനത്ത് ശ്രീ. എൻ. വാസുദേവൻ, അദ്ധ്യാപകനായി ഇരുന്ന് പെൻഷൻ പററി വരവെ 6-9-1979-ൽ മരിച്ചുപോയി എന്നും ടിയാന് ലഭിക്കേണ്ടിയിരുന്ന ജി.പി.എഫ്., കുടിശ്ശിക 2,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയിൽ ശ്രീമതി റ്റി. കെ. ദേവകി ബോധിപ്പിച്ച അപേക്ഷ കണ്ണമംഗലം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എൻ. വാസുദേവൻ 6-9-1979-ൽ മരിച്ചു പോയതായും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി റ്റി. കെ. ദേവകി പരേതന്റെ മാതാവ് കൊച്ചുപെണ്ണമ്മ, സന്താനങ്ങൾ 21 വയസ്സുള്ള സുലേഖ, 20 വയസ്സുള്ള സുഷമ, 19 വയസ്സുള്ള സുനിൽകുമാർ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ മൂന്നുപേരും തങ്ങളുടെ അവകാശം കൂടി മാതാവായ ശ്രീമതി റ്റി. കെ. ദേവകി വാങ്ങുന്നതിന് സമ്മതം എഴുതി തന്നിരിക്കുന്നതിനാലും, ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി റ്റി. കെ. ദേവകി, മാതാവ് ശ്രീമതി കൊച്ചുപെണ്ണമ്മ എന്നിവർ ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസങ്ങൾക്കുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

നമ്പർ എച്ച്. സി. 90/83/സി4. 1984 ഏപ്രിൽ 11.

മാവേലിക്കര താലൂക്കിൽ. നൂറനാട് വില്ലേജിൽ ഇടക്കുന്നം മുറിയിൽ ശ്രീ. എസ്. ശിവാനന്ദൻ തമിഴ്നാട്ടിൽ തിരുനൽവേലി അംബാസമുദ്രം എന്ന സ്ഥലത്ത് 'ശ്രീ ഗണേഷ്' എന്ന സ്ഥാപനത്തിൽ ജോലി ചെയ്തു വരവെ 18-5-1983-ൽ മരിച്ചുപോയിഎന്നും ടിയാന്റെ അവകാശികൾക്കു ലഭിക്കുന്ന ഫാമിലി പെൻഷൻ വാങ്ങുന്നതിനും ടി കമ്പനിയിൽ നിന്നും ലഭിക്കേണ്ട 5000 രൂപയിൽ താഴെയുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയിൽ ശ്രീമതി ചെല്ലമ്മാൾ ബോധിപ്പിച്ച അപേക്ഷ നൂറനാട് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എസ്. ശിവാനന്ദൻ 18-5-1983-ൽ മരിച്ചുപോയതായും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ചെല്ലമ്മാൾ മക്കൾ പുഷ്പവതി, പ്രകാശിനി, സരസ്വതി എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. മക്കളിൽ പുഷ്പവതി, പ്രകാശിനി, സരസ്വതി എന്നിവർ തങ്ങളുടെ അവകാശം കൂടി മാതാവായ ശ്രീമതി ചെല്ലമ്മാൾ വാങ്ങുന്നതിന് സമ്മതം എഴുതി തന്നിരിക്കുന്നതിനാൽ ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ചെല്ലമ്മാൾ ആണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം. ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസങ്ങൾക്കുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, മാവേലിക്കര. — പി. എൻ. പ്രഭാകരൻപിള്ള, തഹശീൽദാർ.

# KOTTAYAM DISTRICT

## Meenachil Taluk

പരസ്യം

(1)

സി9-2608/84. 1984 ഏപ്രിൽ 6.

മീനച്ചിൽ താലൂക്കിൽ കാണക്കാരി വില്ലേജിൽ, കാണക്കാരി കരയിൽ പേക്കാടൻ കുഴിയിൽ, പി. ഒ. ചാണ്ടി 29-2-1984-ൽ മരിച്ചുപോയി എന്നും ടിയാന് ഏററുമാനൂർ സ്റേററ് ബാങ്കിൽ 3120/13/176 നമ്പർ അക്കൗണ്ട് പ്രകാരം തിരിച്ചുകിട്ടാനുള്ള തുകയും

പലിശയും തിരികെ വാങ്ങുന്നതിന് നിയമാനുസൃത അവകാശി താനാണെന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ പി. ഒ. മേരി 9-3-1984-ൽ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ കാണക്കാരി വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ മരിച്ചുപോയ ചാണ്ടിയുടെ നിയമാനുസൃത അവകാശികൾ (1) ഭാര്യ മേരി മക്കൾ (2) ജോസ് 15 വയസ്, (3) റോസ 11 വയസ്, (4) മാത്യു 4 വയസ് (5) സഹോദരൻ കുര്യൻ (6) വിവാഹം കഴിച്ചയച്ച സഹോദരി എന്നിവരാണെന്നും മററാരും അവകാശികളായിട്ടില്ലെന്നും സഹോദരിയെ വിവാഹം കഴിച്ചയച്ചതുകൊണ്ട് അവകാശം ഇല്ലാത്തതും കുര്യൻ തന്റെ അവകാശം ഒഴിഞ്ഞ് മൊഴി തന്നിട്ടുള്ളതിനാലും മരിച്ചുപോയ ചാണ്ടിക്ക് സ്റേറററ് ബാങ്കിൽ നിന്നും കിട്ടാനുള്ള തുക തിരികെ വാങ്ങുന്നതിലേക്ക് നിയമാനുസൃത അവകാശി സ്വന്തം നിലയിലും മൈനർ മക്കളുടെ രക്ഷകർത്താവെന്ന നിലയിലും ടിയാന്റെ ഭാര്യ മേരിയാണെന്ന് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പത് ദിവസം കഴിയുന്നതിനുമുൻപായി രേഖാമൂലം സമർപ്പിച്ചുകൊള്ളണം. തപാൽമാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി9-2231/84. 1984 മാർച്ച് 20.

മീനച്ചിൽ താലൂക്കിൽ കൊണ്ടൂർ വില്ലേജിൽ പാററകുളങ്ങര, വാഴയ്ക്കാപ്പാറ വീട്ടിൽ തൊമ്മൻ മത്തായി 22-2-1984-ൽ മരിച്ചുപോയി എന്നും ടിയാന് കൊച്ചിൻ ബാങ്കിന്റെ തിടനാട് ശാഖയിൽ ഉള്ള തുക പിൻവലിക്കുന്നതിന് അവകാശികളായി മക്കൾ പി. എം. മാത്യു റെൻസി മാത്യു, എൽസമ്മ മാത്യു, ജോൺസൺ മാത്യു, സോൺസി മാത്യു എന്നിവരാണെന്നും, ഒരു സർട്ടിഫിക്കററ് കൊടുക്കണമെന്ന് കാണിച്ച് ടിയാന്റെ മകൻ പി. എം. മാത്യു സമർപ്പിച്ച അപേക്ഷ കൊണ്ടൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ തൊമ്മൻ മത്തായി 23-2-1984-ൽ മരിച്ചുപോയി എന്നും ടിയാന് അവകാശികളായി ഭാര്യ (1) മേരി മാത്യുവും 43 വയസ് മക്കൾ 26 വയസുള്ള പി. എം. മാത്യുവും, 23 വയസുള്ള റെൻസി മാത്യുവും, 21 വയസുള്ള എൽസമ്മ മാത്യുവും, 17 വയസുള്ള ജോൺസൺ മാത്യുവും 12 വയസുള്ള സോൺസി മാത്യുവും മാത്രമേ ഉള്ളൂ എന്നും, റെൻസി മാത്യുവിനെ എല്ലാ അവകാശങ്ങളും കൊടുത്തു വിവാഹം കഴിച്ചയച്ചിട്ടുള്ളതാണെന്നും തന്റെ അവകാശം ഒഴിഞ്ഞുകൊണ്ടുള്ള സമ്മതപത്രം തന്നിട്ടുള്ളതിനാലും മരിച്ചുപോയ തൊമ്മൻ മത്തായിയുടെ പേരിൽ തിടനാട് ശാഖയിൽ ഉള്ള തുക പിൻവലിക്കുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ മേരി മാത്യുവും മക്കൾ (2) പി. എം. മാത്യു (3) എൽസമ്മ മാത്യു, (4) ജോൺസൺ മാത്യു, (5) സോൺസി മാത്യു എന്നിവരാണെന്നും, ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിനു മുമ്പായി രേഖാമൂലം ഹാജരാക്കിക്കൊള്ളണം. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
മീനച്ചിൽ. തഹശീൽദാർ.

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

നമ്പർ സി1-799/84. 1984 ഏപ്രിൽ 11.

ചങ്ങനാശ്ശേരി താലൂക്കിൽ കറുകച്ചാൽ വില്ലേജിൽ കുത്തപ്പള്ളി കരയിൽ ചിത്തലങ്ങാട്ടു വീട്ടിൽ ശ്രീ. തോമസ് ജേക്കബ് കറുകച്ചാൽ വില്ലേജിൽ 118-ാം നമ്പർ റേഷൻകട നടത്തിവരവെ 14-8-1983-ൽ മരിച്ചു പോകയാൽ ടി കടയ്ക്കുവേണ്ടി സെക്യൂരിററി വച്ചിട്ടുള്ള 550 രൂപയും റേഷൻ സാധനങ്ങളുടെ വിലയായ 850 രൂപ 40 പൈസയും, കറുകച്ചാൽ സ്റേററു ബാങ്കിൽ നിക്ഷേപിച്ചിരിക്കുന്ന 90 രൂപയും തിരിയെ വാങ്ങി എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി പി. വി. റോസമ്മ ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷയിൻമേൽ കറുകച്ചാൽ വില്ലേജ് ഓഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന രേഖകൾ കൊണ്ട് ശ്രീ. തോമസ് ജോസഫ് 14-8-1983-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമാണെന്നും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി പി. വി. റോസമ്മ | ഭാര്യ | 42 |
| 2 | ശ്രീ. ജയിംസ് ജോസഫ് | മകൻ | 22 |
| 3 | ശ്രീ. ടോമി ജോസഫ് | മകൻ | 20 |
| 4 | ജെസ്സി ജോസഫ് | മകൾ | .. 15 |
| 5 | അലക്സ് ജോസഫ് | മകൻ | 10 |

ടി തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും മൈനറുകളായ സന്താനങ്ങളുടെ സംരക്ഷക എന്ന നിലയിലും അപേക്ഷകയാണെന്നു മൊഴി തന്നിട്ടുണ്ട്. പ്രായപൂർത്തിയായ സന്താനങ്ങൾ ടി തുക അപേക്ഷകയും തങ്ങളുടെ മാതാവുമായ അപേക്ഷക വാങ്ങിച്ചെടുക്കുന്നതിൽ ആക്ഷേപമില്ലെന്ന് മൊഴി തന്നിട്ടുണ്ട്.

ആകയാൽ ടി തുക തിരിയെ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി അപേക്ഷകയായ കറുകച്ചാൽ വില്ലേജിൽ കുത്തപ്പള്ളി കരയിൽ ചിത്തലങ്ങാട്ട് ശ്രീമതി പി. വി. റോസമ്മ ആണെന്ന് കണ്ട് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തികം ബോധിപ്പിച്ചുകൊള്ളണം. സമയം കഴിഞ്ഞും തപാലിലും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

ചങ്ങനാശ്ശേരി. (ഒപ്പ്)
തഹശീൽദാർ.

## IDUKKI DISTRICT

### Devicolam Taluk

പരസ്യം

നമ്പർ ബി7-2777/84. 1984 ഏപ്രിൽ 16.

തൊടുപുഴ റീസർവ്വേ അസിസ്ററന്റ് ഡയറക്ടർ ആഫീസിൽ ബയിൻഡർ ആയി ജോലി നോക്കിവരവെ അന്തരിച്ച ശ്രീ. എ. എൻ. ബാലകൃഷ്ണപിള്ളയുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനും ടിയാൻ തൊടുപുഴ 394-ാം നമ്പർ സഹകരണ ബാങ്കിൽ 1390 രൂപയ്ക്ക് പണയം വെച്ചിരിക്കുന്ന ഉരുപ്പടികൾ തിരികെ എടുക്കുന്നതിനുംവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ദേവികുളം താലൂക്കിൽ വെള്ളത്തൂവൽ വില്ലേജിൽ കുഞ്ചിത്തണ്ണി കരയിൽ അരീക്കൽ വീട്ടിൽ ശ്രീമതി എം. എ. ശാരദാമണി ബോധിപ്പിച്ച അപേക്ഷയിൻമേൽ വെള്ളത്തൂവൽ വില്ലേജ് ആഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 11-12-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | എം. എ. ശാരദാമണി | ഭാര്യ | 31 |
| 2 | എ. ബി. ഉഷാകുമാരി | മകൾ | 11 |
| 3 | എ. ബി. ഷിജിമോൾ | ,, | 9 |
| 4 | എ. ബി. അഭിലാഷ് | മകൻ | 6 |
| 5 | ശങ്കരപ്പിള്ള നാരായണപിള്ള | പിതാവ് | 74 |

മേൽപ്പറഞ്ഞ 5-ാം കക്ഷി ഒന്നാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് കൊണ്ട് രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ ഭാര്യ ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി ശാരദാമണിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാലിൽ ലഭിക്കുന്നതുമായ ആക്ഷേപങ്ങളും സ്വീകാര്യമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, ദേവികുളം. ആർ. ചൂഡാമണി, തഹശീൽദാർ.

# ERNAKULAM DISTRICT

## Cochin Taluk

പരസ്യം

(1)

ബി4-4317/84. 1984 ഏപ്രിൽ 16.

കൊച്ചി താലൂക്കിൽ രാമേശ്വരം വില്ലേജിൽ 14/682-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. എ. എം. തോമസ് എന്നയാൾക്ക് ട്രഷറിയിൽ നിന്നും പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 900 രൂപ വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ പി. ടി. ഫിലോമിന എന്നവർ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. എ. എം. തോമസ് എന്നയാൾ 14-11-1982-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ആണ് ഉള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. ടി. ഫിലോമിന | ഭാര്യ | 58 |
| 3 | എം. ടി. മാത്യു | മകൻ | 33 |
| 2 | റോസി തോമസ് | മകൾ | 31 |
| 4 | ട്രീസ തോമസ് | ,, | 26 |
| 5 | ആലീസ് തോമസ് | ,, | 24 |

മേൽ പറഞ്ഞവരാണ് പരേതന്റെ അവകാശികൾ എന്നു അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കേണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-4422/84. 1984 ഏപ്രിൽ 16.

കൊച്ചി താലൂക്കിൽ രാമേശ്വരം വില്ലേജിൽ സി. സി. 18/2205-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. സി. ടി. ജോസഫ് എന്നയാൾക്ക് പെൻഷൻ ഇനത്തിൽ ലഭിക്കുവാനുള്ള ഉദ്ദേശം 5,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി മേരി എന്നവർ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. സി. ടി. ജോസഫ് എന്നയാൾ 17-2-1984-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ആണ് ഉള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | മേരി | ഭാര്യ | 52 |
| 2 | ജോസഫ് ബ്രിജിത്ത് അനിത | മകൾ | 20 |

മേൽകാണിച്ചവരാണ് പരേതന്റെ അവകാശികൾ എന്ന് അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആക്ഷേപം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, കൊച്ചി. കെ. ആർ. വിശ്വംഭരൻ, തഹശീൽദാർ.

# TRICHUR DISTRICT

1976-ലെ കാണിക്കുടിയായ്മ നിയമത്തിന്റെ അടിസ്ഥാനത്തിലുണ്ടാക്കിയ 3-ാം ചട്ടം 3-ാം ഖണ്ഡിക പ്രകാരം തൃശ്ശൂർ ജില്ലാ കളക്ടർ പ്രസിദ്ധീകരിക്കുന്ന വിജ്ഞാപനം.

ബി3-62531/83. 1984 ഏപ്രിൽ 4.

ഈ വിജ്ഞാപനത്തിന്റെ അവസാനഭാഗത്ത് കാണിച്ചിരിക്കുന്ന താലൂക്കുകളിലും, വില്ലേജുകളിലും തങ്ങൾക്ക് ജന്മിക്കരം നല്കാനുള്ള കാണകുടിയാന്മാരുടെ പേരു വിവരം കൊടുത്തുകൊണ്ട്, കാണകുടിയായ്മ റദ്ദാക്കൽ നിയമത്തിലെ 4 (3) വകുപ്പുപ്രകാരം വർഷാശനത്തിന് അപേക്ഷിക്കുന്നതിനായി തങ്ങളെ ഒരു പൊതുസ്വഭാവമുള്ള മതസ്ഥാപനമായി പ്രഖ്യാപിച്ചുകൊണ്ടുള്ള സർക്കാർ കല്പനകൾ, വിളക്കപ്പാടി ദേവസ്വം, ചെങ്ങാലൂർ വില്ലേജ് മുകുന്ദപുരം താലൂക്ക് എന്ന സ്ഥാപനത്തിന്റെ ട്രസ്ററ് പ്രസിഡണ്ട് ശ്രീ. അയ്യത്ത് ചിറ ചാത്തു വേലായുധൻ അപേക്ഷ സമർപ്പിച്ചിരിക്കുന്നു. പ്രസ്തുത സ്ഥാപനത്തെ പൊതു സ്വഭാവമുള്ള ഒരു മതസ്ഥാപനമായി അംഗീകരിക്കുന്നതിൽ, ആക്ഷേപമുള്ളവർ ആയത് വിശദമായി രേഖാമൂലം ഈ വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി 60 ദിവസത്തിനകം ഈ ആഫീസിൽ അറിയിക്കേണ്ടതാണ്. സമയപരിധിക്കുശേഷം ലഭിക്കുന്ന ആക്ഷേപങ്ങൾ ഒരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്ക്—മുകുന്ദപുരം വില്ലേജുകൾ—ചെങ്ങാലൂർ പറപ്പൂക്കര, വരന്തരപ്പിള്ളി.

കളക്ടറേററ്, തൃശ്ശൂർ. സി. എച്ച്. ദാമോദരൻ നമ്പ്യാർ, ജില്ലാ കളക്ടർ.

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

A4-7026/84. 1984 ഏപ്രിൽ 13.

തൃശ്ശൂർ താലൂക്ക് ചിയ്യാരം വില്ലേജിൽ പെരിഞ്ചേരി റപ്പായി മകൻ ചാക്കു എന്നയാൾ 17-12-1983-ൽ ബസ്സ്മുട്ടി മരണപ്പെട്ടു. ടിയാന് കിട്ടേണ്ടതായ നഷ്ടപരിഹാരം കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാകേണ്ടതാണ്. കാലാവധി

കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | P. C. ഔസേപ്പായി | പിതാവ് | 49 |
| 2 | എൽസി | അമ്മ | 38 |

തൃശ്ശൂർ. (ഒപ്പ്) തഹശീൽദാർ.

## Chavakkad Taluk

ചാവക്കാട് താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ എ3-11411/81. 1984 ഏപ്രിൽ 16.

ചാവക്കാട് താലൂക്ക് വലപ്പാട് വില്ലേജിൽ കെ. രാഘവമേനോൻ എന്നയാൾ മരിച്ചിരിക്കുന്നു. ടിയാന്റെ ഭാര്യ എം. ഗൗരിഅമ്മ അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച രാഘവമേനോന്റെ പേരിലുള്ള 170 രൂപയ്ക്കുള്ള പണം പണയം എടുക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | മുണ്ടഞ്ചേരി | ഗൗരിഅമ്മ | ഭാര്യ | 56 |
| 2 | ,, | രവീന്ദ്രൻ | മകൻ | 32 |
| 3 | ,, | മുരളീധരൻ | മകൻ | 30 |
| 4 | ,, | വേണുഗോപാലൻ | മകൻ | 28 |
| 5 | ,, | വിജയലക്ഷ്മി | മകൾ | 26 |
| 6 | ,, | ശ്രീവൽസൻ | മകൻ | 23 |
| 7 | ,, | രഘു | മകൻ | 16 |
| 8 | ,, | സ്മിത | മകൾ | 14 |

7, 8 നമ്പർ മൈനർമാരുടെ രക്ഷിതാവ് 1-ാംനമ്പർകാരി ഗൗരി അമ്മ ആകുന്നു.

(2)

നമ്പർ എ3-2402/82. 1984 ഏപ്രിൽ 16.

ചാവക്കാട് താലൂക്ക് പൂക്കോട് വില്ലേജിൽ പനക്കൻ വേലസ്സി മകൻ വർഗ്ഗീസ് എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ ത്രേസ്യ വർഗ്ഗീസ് അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച വർഗ്ഗീസിന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യ ബോംബെ ബ്രാഞ്ചിൽ ഡെപ്പോസിറ്റ് ഉള്ള 1,750 രൂപ തിരികെ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ഓഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ത്രേസ്യ വർഗ്ഗീസ് | ഭാര്യ | 34 |
| 2 | ലിസ്സി വർഗ്ഗീസ് | മകൾ | 12 |
| 3 | ബാബു വർഗ്ഗീസ് | മകൻ | 10 |
| 4 | ലീന വർഗ്ഗീസ് | മകൾ | 7 |
| 5 | ലിജ വർഗ്ഗീസ് | മകൾ | 5 |
| 5 | ലിനി വർഗ്ഗീസ് | മകൾ | 3 |

(3)

നമ്പർ എ3-3097/84. 1984 ഏപ്രിൽ 3.

ചാവക്കാട് താലൂക്ക് പൂക്കോട് വില്ലേജിൽ കെ. കെ. മുരളീധരൻ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ അമ്മ ഭാഗീരഥി അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച മുരളീധരന്റെ സർവ്വീസ് ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഭാഗീരഥി | അമ്മ | 68 |
| 2 | ശാന്തകുമാരി | സഹോദരി | 38 |

(4)

നമ്പർ. എ3-2969/82. 1984 ഏപ്രിൽ 16.

ചാവക്കാട് താലൂക്ക് മുല്ലശ്ശേരി വില്ലേജിൽ കൊളങ്ങരക്കാട്ട് കറപ്പൻ രാഘവൻ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ സരോജനി അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച രാഘവന്റെ പേരിലുള്ള ഭൂമി സർക്കാരിലേക്ക് ഏടുക്കുന്നതിന്റെ പ്രതിഫലസംഖ്യ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ഓഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സരോജനി | ഭാര്യ | 40 |
| 2 | തിമി | മകൾ | 19 |
| 3 | വത്സൻ | മകൻ | 17 |
| 4 | ഷാജി | ,, | 15 |

(5)

നമ്പർ. എ3-4070/82. 1984 ഏപ്രിൽ 13.

ചാവക്കാട് താലൂക്ക് നാട്ടിക വില്ലേജിൽ ബ്ലാഹയിൽ കുഞ്ഞുണ്ണി നായർ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കൗമുദി അമ്മ അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു.

അന്വേഷണം നടത്തിയതിൽ മരിച്ച കുഞ്ഞുണ്ണി നായർക്ക് കൊടുങ്ങല്ലൂർ ലാൻഡ് ട്രൈബ്യൂണലിൽ നിന്നും ലഭിക്കുന്നതിനുള്ള നഷ്ടപ്രതിഫല സംഖ്യ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കൗമുദി അമ്മ | ഭാര്യ | 59 |
| 2 | ഉണ്ണികൃഷ്ണൻ | മകൻ | 37 |
| 3 | സുശീല | മകൾ | 35 |
| 4 | ശ്രീദേവി | ,, | 33 |
| 5 | മീര | ,, | 28 |
| 6 | രമ | ,, | 26 |
| 7 | ഉമ | ,, | 24 |
| 8 | രമേഷ് | മകൻ | 18 |

(6)

നമ്പർ എ3-3270/84. 1984 ഏപ്രിൽ 4.

ചാവക്കാട് താലൂക്ക് ഒരുമനയൂർ വില്ലേജിൽ കെ. എ. മുഹമ്മദ് മുസല്യാർ കറുപ്പം വീട്ടിൽ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ മകൻ അബ്ദുറഹിമാൻ കുട്ടി അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച മുഹമ്മദ് മുസല്യാരുടെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ ഡെപ്പോസിറ്റ് ചെയ്ത 1,200 രൂപ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എറമസം കാക്കയില്ലത്ത് കുഞ്ഞാത്തുണ്ണി | ഭാര്യ | 70 |
| 2 | ,, ,, അബ്ദുറഹിമാൻ കുട്ടി | മകൻ | 47 |
| 3 | ,, ,, ഹംസ | ,, | 36 |
| 4 | ,, ,, പാത്തുമ്മു | മകൾ | 58 |
| 5 | ,, ,, റുക്കിയത്തു | ,, | 49 |
| 6 | ,, ,, ആച്ചു | ,, | 55 |
| 7 | ,, ,, കതീജ | ,, | 43 |
| 8 | ,, ,, ചെക്കുമ | ,, | 41 |

(7)

നമ്പർ എ3-3161/84. 1984 ഏപ്രിൽ 4.

ചാവക്കാട് താലൂക്ക് ഗുരുവായൂർ വില്ലേജിൽ എൻ. മാധവപിഷാരടി എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ ഐ. പി. മാനസിപിഷാരസ്യാർ അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച മാധവപിഷാരടിയുടെ പേരിൽ ബാങ്കിൽ ഉള്ള ഡെപ്പോസിറ്റ് സംഖ്യ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1. | എൻ. ശ്രീദേവി പിഷാരസ്യാർ | സഹോദരി | 74 |
| 2 | ഐ. പി. മാനസി ,, | ഭാര്യ | 42 |
| 3 | ഐ. പി. വിജയലക്ഷ്മി | മകൾ | 22 |
| 4 | ഐ. പി. ഉണ്ണികൃഷ്ണൻ | മകൻ | 20 |
| 5 | ഐ. പി. അച്യുതനുണ്ണി | ,, | 19 |
| 6 | ഐ. പി. ശോഭന | മകൾ | 17 |
| 7 | ഐ. പി. സുമംഗല | ,, | 14 |
| 8 | ഐ. പി. സുനന്ദ | ,, | 11 |

6, 7, 8 നമ്പർ മൈനർമാരുടെ രക്ഷിതാവ് 2-ാം നമ്പർകാരി ഐ. പി. മാനസിപിഷാരസ്യാർ ആകുന്നു.

(8)

നമ്പർ എ3-3684/83. 1984 ഏപ്രിൽ 13.

ചാവക്കാട് താലൂക്ക് തളിക്കുളം വില്ലേജിൽ ശ്രീ. ടി. കെ. കോയ s/o പണിക്കവീട്ടിൽ കുഞ്ഞിച്ചേക്കു എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ പാത്തുമ്മക്കുട്ടി അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച കോയയുടെ പേരിലുള്ള ഭൂമി സർക്കാരിലേക്ക് എടുക്കുന്നതിന്റെ പ്രതിഫലസംഖ്യ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. പി. പാത്തുമ്മക്കുട്ടി | ഭാര്യ | 35 |
| 2 | പി. കെ. ഷിഹാബുദ്ദീൻ | മകൻ | 11 |
| 3 | പി. കെ. ഷാനിബ | മകൾ | 9 |

2, 3 എന്നീ നമ്പർ മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി പാത്തുമ്മകുട്ടി ആകുന്നു.

(9)

നമ്പർ എ3-2173/82. 1984 ഏപ്രിൽ 13.

ചാവക്കാട് താലൂക്ക് പുന്നയൂർ വില്ലേജിൽ പരപ്പിൽമംഗലശ്ശേരി കുഞ്ഞിമോൻ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കുന്നമ്പത്തയിൽ കദീജ അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച കുഞ്ഞിമോന്റെ പേരിൽ ചാവക്കാട് ഇന്ത്യൻ ഓവർസീസ് ബാങ്കിൽ ഡെപ്പോസിറ്റ് ഉള്ള 821 രൂപ 95 പൈസ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതിമുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾസഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയംകഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുന്നസത്തയിൽ കദീജ | ഭാര്യ | 45 |
| 2 | നെഫീസ്സ | മകൾ | 28 |
| 3 | മൈമുന | ,, | 23 |
| 4 | കാദർ | മകൻ | 21 |
| 5 | അസ്സീസ് | ,, | 18 |
| 6 | അസാഫ് | ,, | 15 |

താലൂക്കാഫീസ്,
ചാവക്കാട്.

(ഒപ്പ്)
തഹശീൽദാർ.

## Mukundapuram Taluk

മുകുന്ദപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി6-18248/83. 1984 മാർച്ച് 23.

മുകുന്ദപുരം താലൂക്ക് കാട്ടൂർ വില്ലേജിൽ നെടുമ്പുര ദേശത്തു നന്ത്യലത്തു പറമ്പിൽ മാണി 17-11-1981-ൽ മരിച്ചു ടിയാന് P.P.O. No. 5183 Cy/4397 R-ാം നമ്പർ പ്രകാരം പെൻഷൻ ബാക്കി തുകയായ 1000 രൂപയിൽ താഴെ ലഭിക്കുന്നതിനുവേണ്ടി ടിയാന്റെ ഭാര്യയായ കൊച്ചമ്മു സമർപ്പിച്ച അപേക്ഷയെ കുറിച്ചു അന്വേഷണം നടത്തിയതിൽ ടിയാൻ മരിച്ചുപോയെന്നും അവരുടെ നിയമാനുസൃത അവകാശികൾ താഴെ പറയുന്നവരാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കൊച്ചമ്മു | ഭാര്യ | 69 |
| 2 | സുഭാഷിണി | മകൾ | 41 |
| 3 | ലളിത | ,, | 37 |

മേൽക്കാണിച്ചവർ മാത്രമാണ് മരിച്ച മാണിയുടെ നിയമാനുസൃത അവകാശികളെന്ന് കാണിച്ചു സർട്ടിഫിക്കററ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖകൾ സഹിതം തെളിയിക്കേണ്ടതാണ്. നിശ്ചിത സമയത്തിനു ശേഷമോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

സി6-14/84. 1984 മാർച്ച് 23.

മുകുന്ദപുരം താലൂക്ക് പടിയൂർ വില്ലേജിൽ കലവറ പറമ്പിൽ ജോസഫ് പെരേര മകൻ സ്ററാൻലി പെരേര എന്നാറം തൃശ്ശൂർ ആംഡ് റിസർവ് ക്യാമ്പിൽ ജോലി ചെയ്തുവരവെ 1-7-1983-ൽ മരണപ്പെട്ടിട്ടുള്ളതാകുന്നു. ടിയാന് ലഭിക്കേണ്ട 1628 രൂപ ലഭിക്കുന്നതിനായി ടിയാന്റെ പിതാവായ ജോസഫ് പെരേര സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ സ്ററാൻലി പെരേര 1-7-1983-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികൾ താഴെ ചേർക്കുന്നവരാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജോസഫ് പെരേര | പിതാവ് | 67 |
| 2 | ക്ലാരിസ പെരേര | മാതാവ് | 60 |
| 3 | കൃസ്തി പെരേര | സഹോദരൻ | 23 |

മേൽ കാണിച്ചവർ മാത്രമാണ് മരിച്ച സ്ററാൻലി പെരേരയുടെ നിയമാനുസൃതാവകാശികൾ എന്ന് കാണിച്ച് സർട്ടിഫിക്കററ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖകൾ സഹിതം ആക്ഷേപം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും ലഭിക്കുന്ന അപേക്ഷകൾ സ്വീകാര്യമല്ല.

(3)

സി6-1964/84. 1984 ഏപ്രിൽ 7.

മുകുന്ദപുരം താലൂക്ക് വരന്തരപ്പിള്ളി വില്ലേജിൽ കാര്യാടൻ മാണിക്യൻ എന്നയാൾ 10-10-1983-ൽ മരണപ്പെട്ടു എന്നും പരേതന് ഗവൺമെന്റിൽനിന്നും ലഭിക്കുവാനുണ്ടായിരുന്ന 1800 ക. യോളം വരുന്ന പെൻഷൻ കുടിശ്ശിക മുതലായവ അവകാശപ്പെടുന്നതിന് പരേതന്റെ അവകാശികൾ തങ്ങളാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്ന് പരേതനായ ടി മാണിക്യന്റെ ഭാര്യ ചക്കിപ്പെണ്ണും അഞ്ചു മക്കളും ചേർന്ന് ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണ വിചാരണകൾ നടത്തിയതിൽ മേൽ പറഞ്ഞ മാണിക്യൻ എന്നയാൾ 10-10-1983-ൽ മരിച്ചു എന്നും ടിയാന്റെ നിയമാനുസൃത അവകാശികൾ താഴെ പറയുന്നവരാണെന്നറിയുന്നു. ആകയാൽ അപ്രകാരം ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപങ്ങൾ ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ നേരിട്ടോ രേഖാമൂലമല്ലാതെയോ ഉള്ള യാതൊരാക്ഷേപങ്ങളും പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചക്കിപ്പെണ്ണ് | ഭാര്യ | 50 |
| 2 | രാധ | മകൾ | 24 |
| 3 | ഭവാനി | മകൾ | 20 |
| 4 | തങ്കമ്മ | മകൾ | 18 |
| 5 | രാജൻ | മകൻ | 15 |
| 6 | ബേബി | മകൾ | 12 |

(4)

സി6-4544/84. 1984 ഏപ്രിൽ 9.

മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ ശ്രീ. നന്തിക്കര ഈനാശു ലോനപ്പൻ 21-6-1983-ൽ മരണപ്പെട്ടുവെന്നും പരേതന്റെ പെൻഷൻ തുകയായ ഉദ്ദേശം 500 രൂപ (അഞ്ഞൂറു രൂപ) ലഭിക്കുന്നതിനുവേണ്ടി പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ താനും മററു ഏഴു പേരും മാത്രമാണെന്ന് അവകാശപ്പെട്ടുകൊണ്ട് മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ ശ്രീമതി സൽമ എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററ് (Legal heirship certificate)-നു വേണ്ടി ഈ ആഫീസിൽ ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ലോനപ്പൻ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തരാവകാശികൾ മുകുന്ദപുരം താലൂക്കിൽ വരന്തരപ്പിള്ളി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനും അമ്മയും ജീവിച്ചിരിപ്പില്ലെന്നും മൈനർമാരായ അനന്തരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മയായ 1-ാം നമ്പർകാരി സൽമയാണെന്നും വരന്തരപ്പിള്ളി വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഏതു തീയതിയത്തെ ഗസററിലാണോ പ്രസിദ്ധീകരിക്കപ്പെട്ടത് ആ തീയതിതൊട്ട് 30 (മുപ്പത്) ദിവസത്തിനകം ഈ ഓഫീസിൽ ഹാജരായി നേരിട്ട് രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽ വഴിയായും ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സൽമ | ഭാര്യ | 39 |
| 2 | ഷൈനി | മകൾ | 21 |
| 3 | ഷാജു | മകൻ | 18 |
| 4 | ഷർളി | മകൾ | 16 |
| 5 | സോഫിയ | മകൾ | 14 |
| 6 | ജോബി | മകൻ | 12 |
| 7 | ഷൈല | മകൾ | 10 |
| 8 | ഷിജി | മകൾ | 7 |

പി. ഗോപാലകൃഷ്ണൻ,
തഹശീൽദാർ.

മുകുന്ദപുരം,
ഇരിഞ്ഞാലക്കുട.

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-5315/84. 1984 ഏപ്രിൽ 11.

തലപ്പിള്ളി താലൂക്കിൽ എങ്കക്കാട് വില്ലേജിൽ അകമല ദേശത്ത് ഏറക്കാട്ടിൽ അച്ചുതൻ നായർ s/o ഗോവിന്ദൻ നായർ 6-1-1984-ൽ മരിച്ചു. ടിയാന്റെ പെൻഷൻ കുടിശ്ശിക അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ജാനകി അമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജാനകി അമ്മ | ഭാര്യ | 49 |
| 2 | ശിവരാജൻ | മകൻ | 22 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

A4-5314/84. 1984 ഏപ്രിൽ 11.

തലപ്പിള്ളി താലൂക്കിൽ ദേശമംഗലം വില്ലേജിൽ മനിക്കുറ്റി വാമൃത്ത് ഉണ്ണികൃഷ്ണവാര്യർ 19-9-1983-ൽ മരിച്ചു. ടിയാന് വടക്കാഞ്ചേരി ലാന്റ് ട്രൈബ്യൂണലിൽ നിന്നും കിട്ടാനുള്ള സംഖ്യ അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ പെരുമ്പലത്ത് വാരിയത്ത് ലക്ഷ്മിക്കുട്ടി വാരസ്യാർ സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മിക്കുട്ടി വാരസ്യാർ | ഭാര്യ | 43 |
| 2 | മോഹൻദാസ്, പി. വി. | മകൻ | 24 |
| 3 | ലതിക, പി. വി. | മകൾ | 21 |
| 4 | ശ്രീവത്സൻ, പി. വി. | മകൻ | 20 |
| 5 | ദിനേശ്, പി. വി. | ,, | 16 |
| 6 | ശ്രീല, പി. വി. | മകൾ | 15 |
| 7 | മൃദുല, പി. വി. | ,, | 11 |

5 മുതൽ 7 വരെ നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരിയാകുന്നു.

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 10 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധികഴിഞ്ഞും തപാൽമാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
തലപ്പിള്ളി. തഹശീൽദാർ.

# PALGHAT DISTRICT

## Chittur Taluk

പരസ്യം

(1)

നമ്പർ ബി5-3965/84. 1984 ഏപ്രിൽ 6.

ചിറ്റൂർ താലൂക്ക് വടവന്നൂർ വില്ലേജിൽ പൊക്കുന്നി കണ്ടംകുളം പ്രദേശത്തിൽ താമസിച്ചിരുന്ന പി. രാമദാസ് മേനോൻ 26-3-1984-ന് മരിച്ചു. ടിയാന് കിട്ടേണ്ടതായ മാർച്ച് മാസത്തെ ശമ്പളവും ഗവൺമെന്റിൽനിന്നും മററ് എല്ലാ ആനുകൂല്യങ്ങളും ലഭിക്കുന്നതിനായി പരേതന്റെ ഭാര്യ എം. പി. സരോജനി അമ്മ സമർപ്പിച്ച അവകാശസർട്ടിഫിക്കററിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എം. പി. സരോജനി അമ്മ | ഭാര്യ | 50 |
| 2 | പി. കൃഷ്ണപ്രസാദ് | മകൻ | 22 |
| 3 | പി. ആർ. ജയപ്രകാശ് | ,, | 21 |

മേൽപ്രകാരം അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ള പക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(2)

നമ്പർ ബി5-3364/84. 1984 ഏപ്രിൽ 6.

ചിറ്റൂർ താലൂക്ക് വലിയവള്ളംപതി വില്ലേജിൽ തലക്കാട്ടിൽ താമസിച്ചിരുന്ന എൻ. ദേവദാസ് 20-11-1983-ന് മരിച്ചു. ടിയാന്റെ പേരിൽ കൊഴിഞ്ഞാമ്പാറ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ പണയം വച്ചിട്ടുള്ള ആഭരണങ്ങൾ തിരിച്ചെടുക്കാനായി പരേതന്റെ അച്ഛൻ വി. ടി. നാച്ചിമുത്തു കൗണ്ടർ സമർപ്പിച്ച അവകാശ സർട്ടിഫിക്കററിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | വി. ടി. നാച്ചിമുത്തു കൗണ്ടർ | അച്ഛൻ | 57 |
| 2 | കന്നിയമ്മാൾ കൗണ്ടച്ചി | അമ്മ | 49 |

മേൽപ്രകാരം അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ള പക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, എം. പി. ഭാസ്കരൻ,
ചിറ്റൂർ. തഹശീൽദാർ.

## Ottappalam Taluk

പരസ്യം

(1)

ഡി3-2612/84. 1984 ഏപ്രിൽ 16.

ഒററപ്പാലം താലൂക്ക് തൃക്കിടേരി I വില്ലേജ് തൃക്കാടേരി ദേശത്ത് വെള്ളാരംപാറ നാരായണൻ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങളും മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ ജാനകി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ, നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വെള്ളാരംപാറ ജാനകി | ഭാര്യ | 43 |
| 2 | ശ്രീകുമാരൻ | മകൻ | 16 |
| 3 | വസന്തകുമാരി | മകൾ | 13 |
| 4 | രാധാകൃഷ്ണൻ | മകൻ | 11 |
| 5 | മോഹനൻ | ,, | 5 |
| 6 | വിജയരാജൻ | ,, | 2½ |

ക്രമനമ്പർ 2 മുതൽ 6 വരെ മൈനർ ആകയാൽ രക്ഷിതാവ് 1-ാം നമ്പറുകാരി ജാനകി ആകുന്നു.

(2)

ഡി3-895/84. 1984 ഏപ്രിൽ 16.

ഒററപ്പാലം താലൂക്ക് കടമ്പഴിപ്പുറം വില്ലേജ് ഉമ്മനഴി ദേശത്ത് പുല്ലുണ്ടശ്ശേരി താമസം കെ.എൻ. രാഘവനുണ്ണി നായർ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങളും മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ പി. രുഗ്മിണി അമ്മ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന്, കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കററ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രുഗ്മിണി അമ്മ | ഭാര്യ | 41 |
| 2 | ജയശ്രീ | മകൾ | 21 |
| 3 | രാജശ്രീ | ,, | 13 |
| 4 | വിജയശ്രീ | ,, | 6 |

ക്രമനമ്പർ 4 മൈനറാകയാൽ രക്ഷിതാവ് 1-ാം നമ്പർകാരി രുഗ്മിണി അമ്മ ആകുന്നു.

(3)

ഡി3-880/84. 1984 ഏപ്രിൽ 16.

ഒററപ്പാലം താലൂക്ക് പട്ടാമ്പി വില്ലേജ് വള്ളൂർ ദേശത്ത് മാക്കശ്ശേരി- വെള്ളിത്തൊടിയിൽ താമസം വി. ഗോവിന്ദപ്പണിക്കർ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങളും മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ എം. പി. ഇത്തുക്കുട്ടി അമ്മ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്നു കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കററ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എം. വി. ഇത്തുക്കുട്ടി അമ്മ | ഭാര്യ | 58 |
| 2 | എം. വി. ദേവകുമാരി | മകൾ | 36 |
| 3 | എം. വി. കല്യാണിക്കുട്ടി | ,, | 34 |

(4)

ഡി3-2832/84. 1984 ഏപ്രിൽ 16.

ഒററപ്പാലം താലൂക്ക് ഒററപ്പാലം I വില്ലേജ് തോട്ടക്കര ദേശത്ത് കല്ലംപറമ്പിൽ രാമൻ മരണപ്പെട്ടുവെന്നും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങളും മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ ചന്ദ്രമതി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കററ് നൽകുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം പരസ്യം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യംചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ചന്ദ്രമതി | രണ്ടാം ഭാര്യ | 36 |
| 2 | കോമളം | ആദ്യ ഭാര്യയിലെ മകൾ | 19 |
| 3 | വിജയ ലക്ഷ്മി | മകൾ | 17 |
| 4 | രാധാമണി | രണ്ടാം ഭാര്യയിലെ മകൾ | 15 |
| 5 | സുബ്രഹ്മണ്യൻ | ,, മകൻ | 12 |
| 6 | ശാന്താലക്ഷ്മി | ,, മകൾ | 9 |
| 7 | ലക്ഷ്മി | അമ്മ | 83 |

ക്രമ നമ്പർ 3 മുതൽ 6 വരെ മൈനർമാരാകയാൽ രക്ഷിതാവ് 1-ാം നമ്പർകാരി ചന്ദ്രമതി ആകുന്നു.

താലൂക്കാഫീസ്, ടി. പി. കേശവനുണ്ണി,
ഒററപ്പാലം. തഹശിൽദാർ.

---

# MALAPPURAM DISTRICT

## Ernad Taluk

പരസ്യം

(1)

നം. B2-4767/84. 1984 ഏപ്രിൽ 9.

ഏറനാട് താലൂക്കിൽ കരുവാരക്കുണ്ട് വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. വേലൂർക്കര വർഗ്ഗീസ് എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കററിന് അപേക്ഷിച്ചതിൻമേൽ കരുവാരകുണ്ട് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത്

